# വാക്കറിവ്

പുസ്തകം 3 • ലക്കം 3 • 2010 ജനുവരി-മാർച്ച്

## ചെറുകഥാപതിപ്പ്

# വാക്കറിവ്

**മാസിക**

2010 ജനുവരി–മാർച്ച്

പുസ്തകം 3 ലക്കം 3

പത്രാധിപർ

മനോജ്

സഹ പത്രാധിപർ

എം.വി.ഹരിദാസൻ (ഓണററി)



വിലാസം

വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്- 678 506, പാലക്കാട് ജില്ല.
ഫോൺ : 04923-264331, 9446638940



ഡി.ടി.പി. & പ്രിന്റിങ്ങ്

എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.


## ഉള്ളടക്കം

ആമുഖലേഖനം

# ചരമകാലത്തിന് ഒരു മുഖക്കുറിപ്പ്

**മനോജ്**

മതങ്ങൾ മനുഷ്യന്റെ ദൈവപദത്തിലേക്കുള്ള വഴികളെമാത്രമല്ല നിശ്ചയിച്ചത്. വ്യക്തമായമാർഗ്ഗനിർദ്ദേശങ്ങളുമായി മനുഷ്യന്റെ രാഷ്ട്രീയവും സാമ്പത്തികവും സാംസ്കാരികവുമായ എല്ലാ മണ്ഡലങ്ങളിലും മതങ്ങൾ നിർണ്ണയാധികാരം ചെലുത്തി. ഇവ നടപ്പിലാക്കാൻ കർക്കശ മായ മാർഗ്ഗനിർദ്ദേശങ്ങളും നടപ്പിലാക്കി. മതങ്ങളുടെ ആരംഭകാലത്തെ രാഷ്ട്രീയഘടന രാജാവിലാണ് കേന്ദ്രീകരിച്ചിരുന്നത്. രാജവാഴ്ച പൗരോഹിത്യത്തിന് വിധേയവുമായിരുന്നു. യഥാർത്ഥത്തിൽ പൗരോഹിത്യത്തിന്റെ ഇഷ്ടാനിഷ്ടങ്ങളെ നടപ്പിലാക്കുന്ന അധിപൻ മാത്രമായിരുന്നു രാജാവ്. പ്രകടമായും പുരോഹിതമേധാവിയിലാണ് അധികാരങ്ങൾ എല്ലാം കേന്ദ്രീകരിച്ചിരുന്നത്.

സെമിറ്റിക് മതങ്ങൾ ആദ്ധ്യാത്മിക പടവുകളായി നിശ്ചയിച്ചിരുന്നത് പ്രത്യക്ഷത്തേയും അനുമാനത്തേയും പ്രമാണത്തേയുമാണ്. അവ മതഗ്രന്ഥങ്ങളെ കൂടാതെ വിശുദ്ധന്മാരുടെ വചനങ്ങളേയും മാർഗ്ഗരേഖയായി സ്വീകരിച്ചു. ആര്യാറ്റിക്ക് മതങ്ങൾ പ്രമാണത്തേയും അനുമാനത്തേയും പാരമാർത്ഥിക ലോകത്തിലേക്ക് പ്രവേശിക്കാനുള്ള മാർഗ്ഗരേഖയായി സ്വീകരിച്ചു. വേദങ്ങളേയും ഇതിഹാസങ്ങളേയും ഋഷിവചനങ്ങളേയും ആര്യാറ്റിക്ക് മതങ്ങൾ പ്രമാണങ്ങളാക്കി.

മതങ്ങളുടെ ഇത്തരം മാർഗ്ഗനിർദ്ദേശങ്ങൾ ഒരിക്കലും സ്വർഗ്ഗപ്രാപ്തിയെ മാത്രം ലക്ഷ്യമാക്കുന്നില്ല. അത് ഭരണവ്യവസ്ഥയേയും സമൂഹത്തിന്റെ ഭൗതികഘടനയേയും ഉന്നം വെച്ചു. അതുകൊണ്ട് മതങ്ങൾ മനുഷ്യന്റെ സാംസ്കാരിക പ്രവർത്തനങ്ങളെ നിയന്ത്രിക്കുകയും നിയമാവലികൾക്ക് വിധേയമാക്കുകയും ചെയ്തു. സെമിറ്റിക് മതങ്ങളുടെ സാംസ്കാരിക പരിസരം പ്രത്യക്ഷത്തേയും അനുമാനത്തേയും ആശ്രയിച്ചു. ഇത്തരത്തിലുള്ള സാംസ്കാരിക പ്രവർത്തനങ്ങൾ വിശ്വാസത്തെ സർഗ്ഗാത്മക സൃഷ്ടിയാക്കുകയാണ് ചെയ്തത്. പ്രത്യക്ഷത്തിന് പ്രാധാന്യം നൽകിയതുകൊണ്ട് സെമിറ്റിക്ക് സാഹിത്യത്തിൽ യഥാതഥ ജീവിതം കടന്നുവന്നു. പ്രത്യക്ഷത്തിന്റെ സ്വാധീനം ജീവിതത്തെ സംബന്ധിച്ച അന്വേഷണങ്ങൾക്കും കാരണമായി.

ആര്യാറ്റിക് മതങ്ങളുടെ സാംസ്കാരിക പരിസരം പ്രത്യക്ഷത്തെ നിരസിച്ച് പ്രമാണങ്ങളെ കേന്ദ്രമാക്കിയതു കൊണ്ട് സർഗ്ഗാത്മക രചനകളിൽ മനുഷ്യ ജീവിതത്തിന്റെ യഥാർത്ഥ അവസ്ഥ കടന്നുവന്നില്ല. വ്യാവഹാരിക കാലത്തേയും മനുഷ്യജീവിതത്തേയും മായയായി കരുതിയ ആര്യാറ്റിക്ക് മതം പ്രത്യക്ഷ ജീവിതത്തെ അവഗണിച്ചു. മതബദ്ധമായ

പ്രമാണനിശ്ചയങ്ങളാണ് ആര്യാറ്റിക്ക് സാഹിത്യത്തേയും ഇതര കലകളേയും നിയന്ത്രിച്ചിരുന്നത്. സാഹിത്യത്തിൽ ഇതിഹാസ ങ്ങളേയും പുരാണങ്ങളേയും മാനദണ്ഡമാക്കി. അതുപോലെ രസാലങ്കാര ങ്ങൾക്കും പ്രമാണങ്ങൾ ഉണ്ടായി. ഭൂസ്പർശമില്ലാത്ത പ്രമാണങ്ങൾ സർഗ്ഗാത്മക സൃഷ്ടിയിൽ നിന്ന് മൗലികമായ ജീവിതത്തെ എടുത്തുമാറ്റി. അതുകൊണ്ട് ഭാരതീയ സാഹിത്യത്തിൽ ട്രാജഡികൾ ഇല്ലാതായി. ട്രാജഡികൾ വായനക്കാരനേയും കാഴ്ചക്കാരനേയും പുത്തൻ ജീവിതാവബോധ ത്തിലേക്ക് എത്തിക്കുകയാണ് ചെയ്യുക. പ്രമാണനിഷ്ഠമായ ഭാരതീയ സാഹിത്യം ജീവിതത്തെ സംബന്ധിച്ച പുത്തൻ നിഗമനങ്ങളെ അംഗീകരി ച്ചില്ല. മായയും പൂർവ്വ ജന്മാർജ്ജിത കർമ്മഫലവുമായ ജീവിതത്തെ വിധിവിഹിതമായി സ്വീകരിക്കാനാണ് ജാതീയ സമൂഹത്തോട് പൗരോ ഹിത്യം നിർദ്ദേശിച്ചത്.

ജാതി കേന്ദ്രീകരിച്ച വ്യവസ്ഥയെ മാറ്റങ്ങളില്ലാതെ നിലനിർത്തു കയാണ് ഭാരതീയ സാഹിത്യം നൂറ്റാണ്ടുകളായി ചെയ്തുവന്നത്. ഭാരതീയ സുകുമാരകലകളും ചിത്ര, ശിൽപരചനകളും പൗരോഹിത്യത്തിന്റെ നിബന്ധനകളെ നടപ്പിൽ വരുത്തുകയാണ് ചെയ്തത്. പാശ്ചാത്യ പൗരോ ഹിത്യവും, സാഹിത്യത്തെയും ഇതരകലകളേയും മതവിശ്വാസത്തിന് വിധേയമാക്കുകയായിരുന്നുവെന്ന് നമ്മൾ കണ്ടുവല്ലോ.

നവോത്ഥാന കാലഘട്ടം വരെ യൂറോപ്യൻ സർഗ്ഗാത്മകത മത ബദ്ധമായ ചട്ടക്കൂട്ടിൽ ഒതുങ്ങി വൈവിധ്യമില്ലാത്ത രചനകളെ നിർമ്മിച്ചു. ഇസ്ലാമിന്റെ വരവോടെയാണ് ഭാരതത്തിൽ സാംസ്കാരിക വിസ്ഫോടനം ആരംഭിക്കുന്നത്. മുഗളന്മാരുടെ കാലഘട്ടത്തിലെ സാംസ്കാരിക സൃഷ്ടികൾ ഭാരതീയ സാംസ്കാരിക മണ്ഡലത്തിൽ പരിവർത്തനങ്ങൾ ക്ക് തുടക്കം കുറിച്ചു.

വ്യാവസായികവൽക്കരണത്തോടെ സാഹിത്യത്തിലും അനേകം മാറ്റങ്ങൾ ഉണ്ടായി. അച്ചടിയന്ത്രം പൗരോഹിത്യത്തിന്റെ നിയമാവലികളെ തകർത്ത് സാഹിത്യത്തെ സാമാന്യജനങ്ങളിലേക്ക് എത്തിച്ചു. അതോടെ യൂറോപ്പിൽ സംസ്കാരികമായ സമൂല പരിവർത്തനത്തിന് തുടക്കമായി. മുതലാളിത്തവും സാഹിത്യത്തിന്റെ ദിശാബോധത്തെ പ്രകടമായി സ്വാധീനിക്കുകയുണ്ടായി.

സാമ്പത്തിക ഘടനയിലെ മാറ്റങ്ങൾ സാംസ്കാരത്തെ സ്വാധീനി ക്കുന്ന ചരിത്രമാണ് യൂറോപ്പിലും മറ്റു പാശ്ചാത്യനാടുകളിലും ഉള്ളത്. സമ്പത്തിൽ നിന്ന് സംസ്കാരവും സംസ്ക്കാരത്തിൽ നിന്ന് സമ്പത്തു മുള്ള; ജാതി കേന്ദ്രീകൃതമായ ഉൽപാദന വ്യവസ്ഥയാണ് ഭാരതത്തിൽ ഉണ്ടായിരുന്നത്. മുഗളന്മാരുടെ സാംസ്ക്കാരിക സംഭാവനകൾ ജാതി കേന്ദ്രീകൃതമായ ഇന്ത്യൻ അവസ്ഥയെ പൂർണ്ണമായും മാറ്റിത്തീർത്തില്ല. ഇതിനു കാരണം മുഗളന്മാരും ഭാരതീയ ജാതിവ്യവസ്ഥയെ സംരക്ഷിച്ചു നിലനിർത്തിയതാണ്.

ഒന്നാം സ്വാതന്ത്ര്യസമരത്തിനു ശേഷമാണ് ഭാരതത്തിന്റെ

സംസ്കാരത്തേയും സാമൂഹ്യഘടനയേയും കോളനി ആധിപത്യം ശ്രദ്ധിക്കുന്നത്. ആയുധം കൊണ്ടും സാംസ്കാരിക മേൽക്കോയ്മ കൊണ്ടും ആധിപത്യം ഉറപ്പിക്കാനുള്ള ശ്രമങ്ങളാണ് അവർ തുടർന്ന് നടത്തിയത്. കൽക്കത്തയിൽ ഏഷ്യാറ്റിക് സൊസൈറ്റി സ്ഥാപിച്ച ബ്രിട്ടീഷുകാർ ഭാരതത്തിന്റെ സാമൂഹ്യ ഘടനയേയും മതസംവിധാന ത്തേയും മനസ്സിലാക്കാൻ കൂടുതൽ ശ്രമങ്ങൾ ആരംഭിച്ചു. മെക്കാളെ നടപ്പിലാക്കിയ വിദ്യാഭ്യാസരീതി കോളനി ആധിപത്യം നിലനിർത്താനുള്ള മികച്ച സംവിധാനമാണ്. അതിന് പശ്ചാത്തലമായത് ബ്രിട്ടന്റെ സാമൂഹ്യ സാമ്പത്തിക രാഷ്ട്രീയ ഘടനയാണ്. ഭരണാധികാരം ജനാധിപത്യത്തി ലേക്ക് മാറുന്നതിനെ നമുക്ക് കണ്ടെത്താൻ കഴിയും. സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം എന്നീ ലിബറൽ ചിന്തകളുടെ, ഫ്രഞ്ച് വിപ്ലവം ഉയർത്തിപ്പിടിച്ച മനുഷ്യവാദത്തിന്റെ പിന്തുടർച്ചയായാണ് യൂറോപ്പിൽ ജനാധിപത്യം കടന്നുവരുന്നത്. ജനാധിപത്യത്തിന്റെ പുരോഗനോന്മു ഖമായ വീക്ഷണത്തെ ഉൾക്കൊള്ളാൻ അക്കാലത്തെ പരിഷ്ക്കരണ വാദികളും രാഷ്ട്രീയക്കാരും തയ്യാറായി. കോളനി വ്യവസ്ഥയെ സംരക്ഷി ക്കാൻ മെക്കാളെ ഉണ്ടാക്കിയ വിദ്യാഭ്യാസം ഭാരതത്തിന്റെ സാംസ്ക്കാര ത്തേയും രാഷ്ട്രീയത്തേയും സമൂലമായി പരിഷ്ക്കരിച്ചു.

എക്കാലത്തെയും അധീശത്വവർഗ്ഗം ജനങ്ങളുടെ വിമോചന ത്തെ ഭീതിയോടെയാണ് കാണുന്നത്. പൗരോഹിത്യവും കോളനി അധികാരികളും ജനങ്ങളുടെ വിമോചനത്തെ തടയാനാണ് ശ്രമിച്ചത്. കോളനി വൽക്കരണത്തോടും അടിമത്തത്തോടും പോരാടാൻ ആധുനിക വിദ്യാഭ്യാസം അടിമയുടെ സാഹിത്യത്തെ പ്രേരിപ്പിച്ചു. പരിവർത്തനങ്ങൾ ക്ക് ദൃഷ്ടാന്തമായാണ് ചെറുകഥകളും നോവലുകളും ഭാരതീയ സാഹി ത്യത്തിൽ ഉണ്ടാകുന്നത്. അതുവരെ പ്രമാണങ്ങൾക്ക് അനുസരിച്ച; മതബദ്ധമായ സാഹിത്യമാണ് ഭാരതത്തിൽ ഉണ്ടായിരുന്നത്. ഇതിഹാസ ങ്ങൾക്കും പുരാണങ്ങൾക്കും പകരം സാധാരണക്കാരുടെ ജീവിതത്തെ സാഹിത്യത്തിലെ പ്രമേയമാക്കാൻ ഭാരതീയ സർഗ്ഗത്മകത തയ്യാറായി. കോളനി ഭരണാധികാരികളുടെ ലക്ഷ്യങ്ങൾക്ക് വിരുദ്ധമായി മാനുഷികത യിൽ ഊന്നിക്കൊണ്ട് സാംസ്ക്കാരിക നിലപാടുകൾ സ്വീകരിച്ചുകൊണ്ടാ ണ് ഇത്തരം മുന്നേറ്റം ഉണ്ടാകുന്നത്. സർഗ്ഗാത്മതയുടെ അധികാരത്തോടു ള്ള വിയോജിപ്പാണ് നമ്മുടെ സ്വാതന്ത്ര്യത്തിനും ജനാധിപത്യത്തിനും സാസംക്കാരിക പരിവർത്തനത്തിനും കാരണമാകുന്നത്.

ബ്രിട്ടന്റെ കോളനിയായിത്തീർന്നതിൽ കൂടെ ഭാരതത്തിന് ലഭിച്ചത് സ്വാതന്ത്ര്യത്തേയും ജനാധിപത്യത്തേയും കുറിച്ചുള്ള സങ്കൽപ്പമാണ്. വ്യക്തിത്വവും സ്വത്വവും മാനുഷികതയും ജീവിതത്തിന്റെ ലക്ഷ്യമാക്കി തീർക്കാൻ ചിലർക്ക് കഴിഞ്ഞു. പ്രമാണബദ്ധമായ ഭാരതീയ സാഹിത്യം കോളനിവൽക്കരണത്തിൽ കൂടെ സെമിറ്റിക്ക് സമ്പ്രദായങ്ങളുടെ പരിവർത്തനങ്ങളെ എല്ലാം ഉൾക്കൊണ്ടു. മതപ്രമാണങ്ങൾക്ക് പകരം രാഷ്ട്രീയ സിദ്ധാന്തങ്ങൾ സാഹിത്യത്തിലേക്ക് കടന്നുവരുന്ന തിനെ

പിന്നീട് നമ്മൾ കാണുന്നു. ജനാധിപത്യവും കമ്മ്യൂണിസവും സോഷ്യലിസവും ഭാരതീയ സർഗ്ഗാത്മകതയെ അഗാധമായി സ്വാധീനിച്ചു. ഇതൊരിക്കലും ഭരണകൂടത്തിന്റെ ഔദാര്യത്തോടെ സംഭവിക്കുന്ന ധൈഷണിക പരിവർത്തനമല്ല.

## ഭരണകൂടവും സാഹിത്യവും

വ്യക്തിയുടെ സർഗ്ഗാത്മകത വിസ്ഫോടനമായിത്തീർന്ന് മാറ്റങ്ങൾക്ക് കാരണമാകുന്നതിനെ യൂറോപ്യൻ അധികാരകേന്ദ്രങ്ങൾ ഫ്രഞ്ചു വിപ്ലവത്തിനുശേഷം തിരിച്ചറിഞ്ഞു. ആശയങ്ങളുടെ ശക്തി തിരിച്ചറിഞ്ഞ ഭരണകൂടം ഭീതിയോടെയാണ് സാംസ്ക്കാരിക പരിവർത്തനങ്ങളെ നേരിട്ടത്. ലിബറൽ ചിന്താഗതിയുടെ സ്വാധീനമുള്ള ജനാധിപത്യത്തിന് ആശയങ്ങളെ നിയന്ത്രിക്കുകയും നിരോധിക്കുകയും ചെയ്യുന്നത് അസാദ്ധ്യമായ കൃത്യമാണ്. അതുകൊണ്ട് ഭരണകൂടം നവീനമായ എല്ലാ ആശയങ്ങളേയും നിരാകരിക്കുകയാണ് ചെയ്യുന്നത്. ക്രമേണ നവീന ആശയങ്ങൾ കാലഹരണപ്പെടുമ്പോൾ ഭരണകൂടം അവയെ ആദരിക്കുകയും പാഠ്യവിഷയമാക്കുകയുമുണ്ടായി. മനുഷ്യപക്ഷത്തുനിന്ന എല്ലാ ആശയ ങ്ങളും ഭരണകൂടത്തെ ധിക്കരിച്ചാണ്, മുന്നേറിയത്. രാഷ്ട്രീയ, സാമ്പത്തിക മണ്ഡലത്തിലും സാഹിത്യ ദാർശനിക മണ്ഡലത്തിലും നവീനമായ ആശയങ്ങളുടെ ഗതി ഇതുതന്നെയാണ്.

നവീനമായ ആശയങ്ങളെ ഭരണകൂടം അവഗണിക്കുക സ്വാഭാവികമാണെന്ന് നമുക്ക് അറിയാം. നവീനാശയങ്ങളെ ഉന്മാദത്തോടെ ജനങ്ങൾ സ്വീകരിക്കുന്ന ചരിത്രം പതിനാലാം നൂറ്റാണ്ടു മുതൽ ആരംഭിക്കുന്നു. ഭരണകൂടത്തെ സംരക്ഷിക്കുന്ന വിദ്യാഭ്യാസം നവീനാശയങ്ങളോട് എപ്പോഴും മുഖംതിരിച്ചു. അക്കദമിക്ക് പണ്ഡിതന്മാർ ഭരണകൂട ത്തെ ധിക്കരിച്ച ആശയങ്ങളോട് ഒരിക്കലും ആഭിമുഖ്യം വെച്ചു പുലർത്തുന്നില്ല. ആശയങ്ങൾ കാലഹരണപ്പെടുകയും പുത്തനായി മറ്റു ചിലത് ഉയർന്നുവരുകയും ചെയ്യുമ്പോൾ പഴയതിനെ അക്കദമികൾ; ഭരണകൂടം സ്വീകരിക്കുന്നു. അപ്പോഴും നവീനാശയങ്ങളോട് വിദ്യാഭ്യാ സമണ്ഡലം മുഖം തിരിക്കുന്നു.

## ആഗോളവൽക്കരണവും സാഹിത്യവും

ലിബറലിസവും കമ്മ്യൂണിസവും മുന്നോട്ടുവെച്ച ആശയങ്ങളുടെ കേന്ദ്രസ്ഥാനം സമഗ്രദർശനമാണ്. ലിബറലിസം വ്യക്തിയിൽ നിന്ന് സമൂഹത്തിലേക്ക് എത്തിച്ചേരുന്നു. കമ്മ്യൂണിസം വ്യക്തിയെ അപ്രസക്തനാക്കുകയും സമൂഹത്തെ കേന്ദ്രമാക്കുകയുമാണ്. രണ്ടു നിലപാടുകളും സമൂഹത്തിന്റെ പരിവർത്തനത്തെയാണ് ലക്ഷ്യമാക്കുന്നത്. വ്യക്തിയിൽ ഊന്നിയ ലിബറലിസം ജനാധിപത്യത്തെയാണ് ഭരണക്രമമായി കാണുന്നത്. കമ്മ്യൂണിസം തൊഴിലാളികളുടെ സർവ്വാധിപത്യത്തെ ലക്ഷ്യമാക്കുന്നു. ഇവയുടെ ആന്തരിക ജ്ഞാനസത്ത സമഗ്രതയുടേതാണ്. പ്രപഞ്ചത്തിന്റേയും മനുഷ്യന്റെയും ഉൽപ്പത്തിയെ ഉൾക്കൊണ്ടാണ്

സമഗ്രദർശനം തനതായ നിലപാടിൽ എത്തിച്ചേരുന്നത്. സമഗ്രദർശന ങ്ങൾ ചരിത്രം മനുഷ്യവംശത്തിന്റെ തുടർച്ചയാണെന്ന് വിശ്വസിച്ചു. പരിവർത്തനമില്ലാത്തതായി യാതൊന്നുമില്ലെന്ന വീക്ഷണമാണ് സമഗ്ര ദർശനങ്ങൾക്കുള്ളത്.

ആഗോളവൽക്കരണം മുന്നോട്ടുവെച്ച ദാർശനികതയ്ക്കും ചരിത്രബോധത്തിനും സാമ്പത്തികവാദത്തിനും സവിശേഷമായ പ്രത്യേ കതയാണ് ഉള്ളത്. അത് ഒരിക്കലും പരിവർത്തനത്തെ അല്ല ലക്ഷ്യ മാക്കുന്നത്. അവസ്ഥയെ പരിവർത്തനങ്ങളില്ലാതെ നിലനിർത്തുക എന്ന താണ് ആഗോളവൽക്കരണത്തിന്റെ മുഖ്യമായ ലക്ഷ്യം. ആഗോള വൽക്കരണത്തിന്റെ ആന്തരിക സത്തയിലേക്ക് കടന്നുചെല്ലുമ്പോൾ നമുക്ക് കാണാനാകുക നവമുതലാളിത്തത്തിന്റെ കൈപ്പിടിയിൽ ഒതുങ്ങിയ രാഷ്ട്രങ്ങളെയാണ്. അവയുടെ ഭരണാധിപൻമാർ നവമുതലാളി ത്തത്തിന്റെ താൽപര്യങ്ങളെ സംരക്ഷിക്കുന്ന ഇടനിലക്കാരുമാണ്. രാഷ്ട്രസത്തയിൽ നിന്ന് ധാർമ്മികതയും ക്ഷേമഐശ്വര്യ സങ്കൽപ്പങ്ങളും ചോർന്നുപോയിരിക്കുന്നു.

മുതലാളിത്തത്തിൽ നിന്ന് കോർപ്പറേറ്റ് കമ്പനികളിലേക്കുള്ള, നവമുതലാളിത്തത്തിലേക്കുള്ള, വികാസം മറ്റൊരു ചൂഷണ വ്യവസ്ഥ യുടെ ആരംഭമാണ്. കോളനിവൽക്കരണത്തിൽ നിന്ന് നവകോളനി വൽക്കരണത്തിലേക്ക് എത്തിച്ചേരുകയാണ് ആഗോളവൽക്കരണം മൂലം സംഭവിച്ചിരിക്കുന്നത്. ബ്രിട്ടനു പകരം അമേരിക്കയും യൂറോപ്യൻ യൂണി യനും മറ്റ് രാഷ്ട്രങ്ങളെ ആകെ ചൂഷണം ചെയ്യുന്നു. രാഷ്ട്രങ്ങളുടെ സ്വയം നിർണ്ണയാവകാശം നഷ്ടപ്പെടുകയും ഭരണകൂടം ഇടനിലക്കാരൻ മാത്രമായി അധഃപതിക്കുകയുമാണ്.

പൗരോഹിത്യം നടപ്പിലാക്കിയ പരിവർത്തനങ്ങളില്ലാത്ത നിശ്ചലാ വസ്ഥയെയാണ് നവകൊളോണിയലിസവും നവമുതലാളിത്തവും നവ ലിബറലിസവും ലക്ഷ്യമാക്കുന്നത്. അതിനുവേണ്ട സാമ്പത്തിക, രാഷ്ട്രീയ, സാമൂഹ്യ, സാംസ്ക്കാരിക പ്രത്യയശാസ്ത്രങ്ങളെ അവർ കണ്ടെത്തുകയും നടപ്പിലാക്കുകയുമാണ്.

ലിബറലിസം മനുഷ്യസമുദായത്തിനു നൽകിയ മാനുഷികത യുടെ എതിർമുഖമാണ് നവകൊളോണിയലിസം, നവലിബറലിസം മുമ്പോട്ടുവെയ്ക്കുന്നത്. പ്രകടമായി തന്നെ ഇത് സമഗ്രതയെ നിഷേധി ക്കുന്നു. ദാർശനികതയെ പുറന്തള്ളിയ നവകൊളോണിയലിസം പരി വർത്തന വിരുദ്ധമായ രാഷ്ട്രീയ, സാമ്പത്തിക, സാഹിത്യ, സിദ്ധാന്ത ങ്ങളെ ആവിഷ്ക്കരിക്കുന്നു. സാഹിത്യത്തിൽ മാത്രമല്ല സമൂഹത്തിന്റെ എല്ലാ തലങ്ങളിൽ നിന്നും സമഗ്രതയെ നവകൊളോണിയലിസം നിരാ കരിക്കുന്നു. പകരം പരിവർത്തനവിരുദ്ധമായ ബഹുസ്വരതയെ സ്ഥാപി ക്കുകയും ചെയ്യുന്നു.

സമഗ്രതയേയും പരിവർത്തനത്തേയും നിഷേധിച്ച നവലിബറൽ സാഹിത്യം ജീവിതത്തെ ആഘോഷമാക്കാനുള്ള ആഹ്വാനമാണ്

നൽകുന്നത്. എഴുത്തുകാരന്റെ സ്വത്വത്തേയും ഭാഷയുടെ സവിശേഷതയേയും നവകൊളോണിയലിസം, ഉത്തരാധുനികത നിരാകരിക്കുന്നു. മാനകഭാഷ സ്വീകരിക്കുന്ന സാഹിത്യകാരൻ സംസ്ക്കാരത്തിന്റെ പൈതൃകത്വത്തെ നിഷേധിക്കുകയാണ്. ഇതിന്റെ ഫലമായി സംസ്ക്കാരത്തിന്റെ സവിശേഷതകളില്ലാത്ത മേലാളസംസ്കാരത്തിന്റെ അടിമയായ സാഹിത്യമാണ് നിലവിൽ വരുക. നമ്മുടെ ഉത്തരാധുനിക സാഹിത്യകാരൻമാരിൽ പലരും അറിഞ്ഞും അറിയാതേയും സംസ്ക്കാരശൂന്യരും മനുഷ്യത്വവിരുദ്ധരുമായിത്തീരുകയാണ്.

കോളനിവൽക്കരണത്തെ തുടർന്ന് യൂറോപ്യൻ ധൈഷണികതയെ ഉൾക്കൊണ്ട ഭാരതീയ സാഹിത്യം സാമൂഹ്യപരിഷ്ക്കരണത്തിന്റെ പുരോഗാത്മക നിലപാടുകളുടെ വക്താവായി. നവകൊളോണിയൽ കാലഘട്ടത്തിലെ സാഹിത്യം ഭരണകൂടത്തിന്റെ നിലനിൽപ്പിനുവേണ്ട–ഭരണകൂടത്തിന്റെ ചിന്തകളെ–പ്രവർത്തനങ്ങളെയാണ് നടത്തുന്നത്. അധികാരത്തിന്റെ ഔദാര്യത്തോടെ സൃഷ്ടിക്കപ്പെടുന്ന ഉത്തരാധുനിക സാഹിത്യം സാമ്പ്രദായികതയേയും നിശ്ചലതയേയുമാണ് ലക്ഷ്യമാക്കുന്നത്.

നവകൊളോണിയൽ സാഹിത്യത്തിന്റെ; ഉത്തരാധുനികതയുടെ ഗൂഢതാൽപര്യങ്ങളെ തിരിച്ചറിയാൻ നമുക്ക് അക്കദമിക്ക് തലങ്ങളെ പരിശോധിക്കാം. വിഭാഗീയതയിലൂടെ സമൂഹത്തിന്റെ പരിവർത്തനശേഷിയെ ഇല്ലാതാക്കാനാണ് നവകൊളോണിയൽ സാഹിത്യവും ഭരണക്രമവും ശ്രമിക്കുന്നത്. സാഹിത്യത്തിലെ വിഭാഗീയത സ്ത്രീപക്ഷവും പരിസ്ഥിതിയും ദളിതപക്ഷവുമായി–ബഹുസ്വരതയായി–തീരുന്നു. മുൻകാലങ്ങളിൽ നവീന ആശയങ്ങളെ അക്കാദമിക് സമൂഹം ഉൾക്കൊള്ളുക അവയുടെ കാലികപ്രസക്തി നഷ്ടപ്പെട്ടതിനുശേഷമാണ്. എന്നാൽ നവകൊളോണിയൽ സാഹിത്യം അക്കാദമികളിൽ നിന്നാണ് ജനങ്ങളിലേക്ക് ഇറങ്ങിവരുന്നത് ഇതിൽ നിന്നുതന്നെ ഭരണകൂടത്തിന്റെ താൽപര്യങ്ങളെ നമുക്ക് കണ്ടെത്താനാകും. പാശ്ചാത്യനാടുകളിൽ ഭാഷാമാനവിക വിഷയങ്ങൾക്ക് സാമ്പത്തിക സഹായം നൽകുന്നത് വൻകിട കോർപ്പറേറ്റ് കമ്പനികളാണ്. നവമുതലാളിത്തത്തിന് വ്യക്തമായ സാംസ്ക്കാരിക ലക്ഷ്യവുമുണ്ട്. ആശയങ്ങളുടെ ശക്തികളെ തിരിച്ചറിയുന്ന നവമുതലാളിത്തം പരിവർത്തനോന്മുഖമായ നവീനാശയങ്ങളുടെ നിർദ്ധാരണത്തിനു വേണ്ടിയാണ് ഭാഷയ്ക്കും മാനവിക വിഷയങ്ങൾക്കും പണം ചെലവഴിക്കുന്നത്. അവരുടെ സാമ്പത്തിക സഹായങ്ങൾക്ക് പ്രത്യുപകാരമായാണ് ചരിത്രത്തിന്റെ അവസാനവും ബഹുസ്വരതയും ദാർശനികതയുടെ നിരാസവും ഘടനാനന്തരവാദവും പാഠവും എഴുത്തുകാരന്റെ മരണവുമെല്ലാം ഉത്തരാധുനിക സാഹിത്യത്തിന്റെ ഭാഗമായിത്തീരുന്നത്.

കോളനി ഭരണാധികാരികൾ ഭാരതത്തിന്റെ പൈതൃകത്തെ അന്വേഷിച്ചത് അടിമയുടെ മനസ്സിനെ ചങ്ങലയ്ക്ക് ഇടാൻ വേണ്ടിയായിരുന്നു. അവർ ഭാരതീയ സംസ്ക്കാരത്തെ നവീകരിക്കുന്നില്ല. എങ്കിലും

ഉൽപതിഷ്ണുക്കളായ ചില വ്യക്തികളും വായനാ സമൂഹവും സ്വാതന്ത്ര്യത്തിനും ജനാധിപത്യത്തിനും സമത്വത്തിനും വേണ്ടി പ്രവർത്തിച്ചു. കൊളോണിയലിസം അടിമ രാജ്യങ്ങളുടെ തനത് സംസ്ക്കാരങ്ങളെ നിലനിർത്തുകയുണ്ടായി. ഏകശിലാരൂപമായ സംസ്കാരത്തെയാണ് നവകൊളോണിയലിസം ലക്ഷ്യമാ ക്കുന്നത് അതുകൊണ്ട് രാഷ്ട്രങ്ങൾക്ക് ദേശീയത അനാവശ്യമായതുപോലെ നവകൊളോണിയലിസത്തിന് സാംസ്ക്കാരിക വൈവിധ്യവും അനാവശ്യ മാണ്. ഭാഷയേയും സാഹിത്യത്തേയും സംസ്ക്കാരത്തെയും നിഷേധി ക്കുന്ന നവീന വിദ്യാഭ്യാസം ഉന്നം വെയ്ക്കുന്നത് ഏകമുഖമായ പാശ്ചാത്യ സംസ്ക്കാരത്തെയാണ്. തെളിച്ചുപറഞ്ഞാൽ അമേരിക്കൻ അധിനിവേശ സംസ്ക്കാരത്തെ മറ്റ് രാജ്യങ്ങളിൽ അടിച്ചേൽപ്പിക്കുകയാണ് നവകൊളോ ണിയലിസം ചെയ്യുന്നത്. അതിന്റെ പ്രത്യക്ഷലക്ഷണമാണ് ടെക്നോളജി യോടുള്ള ഭരണകൂടത്തിന്റെയും മുഖ്യധാരയുടേയും ആസക്തി. ടെക്നോളിജിക്ക് അമിത പ്രാധാന്യം നൽകു മ്പോൾ സംഭവിക്കുക തനത് സംസ്ക്കാരങ്ങളുടെ നാശവും അനുഷ്ഠാന ക്രിയകളുടെ വികാസവുമാണ്.

ഇത്തരമൊരു സാംസ്ക്കാരിക അധിനിവേശ കാലഘട്ടത്തിലാണ് 'വാക്കറിവ്' മാസിക ചെറുകഥാമത്സരം നടത്തുന്നത്. നമ്മുടെ മുഖ്യധാരാ മാധ്യമങ്ങൾ നവകൊളോണിയലിസത്തിന്റെ വക്താക്കളാകുമ്പോൾ സംഭവിക്കു ന്നത് തനത് സംസ്ക്കാരത്തിന്റെ നാശമാണ്. സാഹിത്യത്തെ നിരാകരിച്ച് വിപണി കീഴടക്കുന്ന മാധ്യമങ്ങൾ ഭാഷയുടെയും സംസ്ക്കാരത്തിന്റെയും മരണത്തിന് തങ്ങളുടെ മുതൽകൂട്ടു നൽകുന്നു.

സർഗ്ഗാത്മക രചനകൾ മനുഷ്യാവസ്ഥയെയാണ് ആവിഷ്ക്കരി ക്കേണ്ടത്. ഏതൊരു ഭരണകൂടവും ചില തലങ്ങളിലെങ്കിലും മനുഷ്യത്വ വിരുദ്ധത പ്രകടിപ്പിക്കുക തന്നെ ചെയ്യും. മനുഷ്യത്വവിരുദ്ധമായ ഭരണകൂട നടപടികളെ ചോദ്യം ചെയ്യേണ്ടത് സർഗ്ഗാത്മകതയുടെ ലക്ഷ്യമാണ്.

യഥാർത്ഥ സാഹിത്യത്തിന് മൂന്നു തലങ്ങളാണ് ഉള്ളത്. ഒന്ന് വർത്ത മാനകാലത്തിൽ നിന്ന് പിന്മാറി ഭൂതകാലത്തിലെ കാൽപനികതയെ കണ്ടെ ത്തുന്നു. രണ്ടാമത്തേത് വർത്തമാനകാലത്തിന്റെ നിർദ്ദയമായ അവസ്ഥകളെ യഥാർത്ഥമായി ആവിഷ്ക്കരിക്കുന്നു. മൂന്നാമത്തേത് വർത്തമാനകാലത്തിൽ നിന്ന് ഭാവിയിലേക്കുള്ള എത്തിനോട്ടമാണ് നിർവ്വഹിക്കുക.

മികച്ച സാഹിത്യരചന മൂന്നാമത്തെ ഗണത്തിൽപ്പെടുന്നു. ഇത് അപൂർവ്വം പ്രതിഭാശാലികൾക്ക് മാത്രമുള്ള ദൂരക്കാഴ്ചയാണ്. രണ്ടാം തരത്തി ലുള്ള യഥാതഥമായ വീക്ഷണമാണ് മിക്ക സാഹിത്യ രചനകൾക്കു മുള്ളത്. ഇത്തരം രചനകളുടെ അടിസ്ഥാനലക്ഷ്യം പരിസരബോധമുണ്ടാ ക്കുകയാണ്. മൂന്നാം ഗണത്തിൽപ്പെട്ട പ്രതിഭാശാലിക്കു മാത്രമാണ് സ്വന്തം ജീവിതാവബോ ധത്തെ സാഹിത്യത്തിൽ സന്നിവേശിപ്പിച്ച് ഭാവിയെക്കുറിച്ച് പ്രവ്യാപനം നടത്താൻ കഴിയുക.

ബി.ജോസ്കുട്ടിയുടെ 'ബ്രിട്ടീഷ് ഫുഡ്സ് ഇന്ത്യാ ലിമിറ്റഡ്' മൂന്നാം

ഗണത്തിൽപ്പെടുന്ന രചനയാണ്. ആശങ്കാകുലമായ ഇന്ത്യനവസ്ഥയുടെ വരുംകാലത്തെയാണ് ബി.ജോസ്കുട്ടി നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നത്. അതോടൊപ്പം സമൂഹമനസ്സിന്റെ നികൃഷ്ടമായ താൽപര്യങ്ങളേയും കഥാകൃത്ത് വെളിപ്പെടുത്തുന്നു. മലയാളത്തിലെ ഉത്തരാധുനിക ചെറുകഥകളിൽ ഇത്തരം സമീപനങ്ങളെ നമുക്ക് കണ്ടെത്താനാവില്ല. നമ്മുടെ മുഖ്യധാരാ പ്രസാധകർ പ്രസിദ്ധീകരിക്കുന്നത് അവസ്ഥയെ സംരക്ഷിക്കുന്ന രചനകൾ മാത്രമാണ്.

അവസ്ഥയോട് ധിക്കരിച്ച് മനുഷ്യത്വത്തിനു വേണ്ടി നിലവിളിക്കുന്ന രചനകളെ കണ്ടെത്താനാണ് 'വാക്കറിവ്' മാസിക പ്രത്യേകം ശ്രദ്ധിച്ചത്.

രണ്ടാം സമ്മാനാർഹമായ രാജീവ്.ജി.ഇടവയുടെ 'ചരിത്ര പുസ്തകത്തിൽ ഇല്ലാത്തത്' എന്ന കഥ യഥാതഥമായ രാഷ്ട്രീയ, സാമൂഹ്യാവസ്ഥയെ നമ്മുടെ മുമ്പിൽ തുറന്നുവെയ്ക്കുന്നു. രാഷ്ട്രീയക്കാരന്റെ രാഷ്ട്രവിരുദ്ധവും സാമൂഹ്യവിരുദ്ധവുമായ പ്രകൃതത്തെ രാജീവ്. ജി. ഇടവ അനാവരണം ചെയ്യുന്നു. മീര ആലപ്പാടും ആന്റോയും മൂന്നാം സ്ഥാനം പങ്കുവെയ്ക്കുന്നു. പട്ടാളക്കാരുടെ അധിനിവേശത്തേയും അതിക്രമങ്ങളേയും നേരിടുന്ന സ്ത്രീകളെയാണ് മീര ഈ കഥയിൽ ആവിഷ്ക്കരിക്കുന്നത്. സാഹിത്യകാരികൾക്ക് അന്യമായ അപൂർവ്വമായ രചനാപരിസരത്തിലേക്കാണ് മീര പ്രവേശിക്കുന്നത്. ഉദാത്തമായ ഭാവനയും മീരയുടെ സഹായത്തിന് ഉണ്ട്. മതത്തിന്റെയും പൗരോഹിത്യത്തിന്റേയും കുത്സിത താൽപര്യങ്ങളെ വെളിവാക്കുന്ന കഥയാണ് ആന്റോ എഴുതിയ 'ഹലേലൂയ' എന്ന കഥ. സംഘടിതമതത്തിൽ നിന്ന് നഷ്ടപ്പെട്ട മാനുഷികതയെയാണ് ആന്റോ പ്രമേയമായി സ്വീകരിക്കുന്നത്.

പ്രോത്സാഹന സമ്മാനത്തിന് അർഹമായി മൂന്നു ചെറുകഥകളെ ഞങ്ങൾ തെരഞ്ഞെടുത്തു. മണ്ണൂർ മുരളിയുടെ ചെറുകഥ ഒരു പോലീസുകാരനെ കേന്ദ്രീകരിക്കുന്നു. ഭരണകൂട ഭീകരതയുടെ പ്രതിരൂപമാണല്ലോ പോലീസ്. ഭരണകൂടത്തിന്റെ താൽപര്യങ്ങൾക്ക് വിധേയനായി കുറ്റവാളിയായിത്തീർന്ന പോലീസുകാരനെ അവതരിപ്പിക്കുന്ന മണ്ണൂർ മുരളി അധികാരഘടനയുടെ മനുഷ്യത്വരഹിതമായ മുഖത്തെ തുറന്നുകാട്ടുന്നു. ഫൈസൽബാവയുടെ 'ഷെഹർസാദയുടെ പകലുകൾ' എന്ന കഥ വ്യത്യസ്തമായ പശ്ചാത്തലത്തേയും രാഷ്ട്രീയ, സാംസ്ക്കാരിക ഘടനയേയും അവതരിപ്പിക്കുന്നു. ഇറാഖിനെ കീഴടക്കിയ അമേരിക്കയും വിദേശ പട്ടാളതമ്പുമാണ് ഈ കഥയുടെ പശ്ചാത്തലം. നൂറ്റാണ്ടുകൾ പഴക്കമുള്ള സാംസ്ക്കാരികാവസ്ഥയിൽ നിന്ന് കടന്നുവരുന്ന ഷെഹറസാദ പ്രതിരോധത്തിന്റെ മറ്റൊരു മുഖത്തെ വെളിപ്പെടുത്തുന്നു. ഈ കഥ അധീശത്വ അധികാരത്തിന്റെ നേരെയുള്ള സംസ്ക്കാരത്തിന്റെ ആത്മസമർപ്പണമാണ്.

'ജനപ്രിയ തിരക്കഥ' എഴുതിയ പി. ശെൽവരാജ് മലയാളിയുടെ ഉന്മാദാവസ്ഥയെ വെളിപ്പെടുത്തുന്നു. യാഥാർത്ഥ്യത്തിൽ നിന്ന് പിന്മാറി

ഉപഭോഗ സംസ്ക്കാരത്തിന് അടിമപ്പെട്ട മലയാളിയുടെ നിന്ദ്യമായ ബുദ്ധിശൂന്യതയെ ശെൽവരാജ് അവതരിപ്പിക്കുന്നു. അവസ്ഥയോട് പ്രതികരിക്കാതെ സ്വകാര്യതയിൽ മുഴുകി ജീവിക്കുന്ന ഓരോരുത്തരും മരണത്തെ കാത്തിരിക്കുകയാണ്. ജീവിതത്തെ ആഘോഷമാക്കുന്ന ഇടത്തരക്കാരന്റെ ദയനീയതയെയാണ് ശെൽവരാജ് വിഷയമാക്കുന്നത്. സിനിമയും ടി.വി.യും ക്രിക്കറ്റുമാണ് അവന്റെ ഉല്ലാസ മുഹൂർത്തങ്ങൾ. സിനിമയാണ് ഈ ചെറുകഥയുടെ പശ്ചാത്തലം.

'വാക്കറിവ്' വ്യക്തമായ ലക്ഷ്യത്തോടെയാണ് കഥകൾ തെരഞ്ഞെടുത്തത്. 'വാക്കറിവ്' മാസിക ജീവിതം ആഘോഷിക്കുന്നവരുടെ വക്താവാകാൻ ആഗ്രഹിക്കുന്നില്ല. മരിച്ചു കഴിഞ്ഞാലും കാലടിപ്പാടുകളെ അവശേഷിപ്പിക്കാൻ ആഗ്രഹിക്കുന്നവരുടെ കൂട്ടായ്മയാണ് 'വാക്കറിവ്' മാസിക. മനുഷ്യവംശം കുറേകൂടി നല്ല സാമൂഹ്യാവസ്ഥയിലേക്ക് മാറണമെന്ന ആഗ്രഹമാണ് ഞങ്ങളുടെ പ്രവർത്തനങ്ങളുടെ എല്ലാം ആന്തരികശക്തി. കൂടുതൽ നല്ല ജനാധിപത്യം, കൂടുതൽ നല്ല മാനുഷികമായ സമൂഹം, കൂടുതൽ നല്ല സാഹിത്യ, സാംസ്ക്കാരിക പശ്ചാത്തലം, കൂടുതൽ നല്ല ജീവിതാവസ്ഥ. ഇങ്ങനെ കൂടുതൽ നല്ലതിനു വേണ്ടിയുള്ള ശ്രമങ്ങൾക്ക് ഇടയിലാണ് 'വാക്കറിവ്' മാസിക നല്ല ചെറുകഥകളെ തെരഞ്ഞെടുക്കുന്നത്.

ഈ ലക്കം വാക്കറിവ് മാസിക മത്സരകഥകൾ അച്ചടിച്ച പ്രത്യേക പതിപ്പാണ്. ചെറുകഥാമത്സരം നടത്താൻ പ്രേരിപ്പിച്ച ചിറ്റൂരിലെ എം.ശിവകുമാർ മാഷിനോട് നന്ദി രേഖപ്പെടുത്തുന്നു. ഈ ലക്കത്തിനു വേണ്ട സാമ്പത്തിക സഹായം നൽകിയ ഡോ: കെ.എം. ജയകൃഷ്ണൻ മാഷിനോടും ആദരവുണ്ട്.

'വാക്കറിവ്' മാസിക കണ്ടെത്തിയ പ്രതിഭകൾ കൂടുതൽ മികച്ച രചനകൾ നടത്തുമെന്ന പ്രതീക്ഷയോടെ ഈ ചെറുകഥാപതിപ്പ് വായനക്കാർക്ക് സമർപ്പിക്കുന്നു.

•

---

വാക്ക് സത്യവും ജീവിതത്തിന്റെയും
ചിന്തയുടെയും പ്രതീകവുമാണ്.
ആത്മാർത്ഥതയും ആത്മാഭിമാനവുമുള്ളവരുടെ
ധീരമായ രചനകൾ ക്ഷണിക്കുന്നു.
സഹകരിക്കുമല്ലോ.

- പത്രാധിപർ

---

ഒന്നാം സമ്മാനം നേടിയ ചെറുകഥ

# ബ്രിട്ടീഷ് ഫുഡ് ഇന്ത്യാ ലിമിറ്റഡ്

**ബി.ജോസുകുട്ടി**

*ഗ്രാ*മവീഥികൾ ഇപ്പോൾ സജീവമാണ്. തിരക്കിന്റെ അലങ്കാരങ്ങൾ കിന്നരിവെച്ച ഗ്രാമമുഖത്ത് ആഢംബരത്തിന്റെ കൊഴുപ്പ്. ഒരിക്കൽ ഈ നാടിന്റെ തന്നെ ജീവവായുവായി വാണിരുന്ന നൂൽക്കമ്പനി രണ്ടു കൊല്ലമായി അടഞ്ഞു കിടന്നിട്ടും നാടിനൊരു ക്ഷാമവുമില്ലാതായിരിക്കുന്നു. രണ്ടുകൊല്ലം മുമ്പ് ഫാക്ടറി അടച്ചിടാൻ അധികാരികൾ തീരുമാനിക്കുമ്പോൾ കഷ്ടിച്ച് കഴിഞ്ഞുപോകാൻ പറ്റുന്ന വരുമാനമേ ഫാക്ടറിയിൽ നിന്ന് ലഭിച്ചിരുന്നുള്ളൂ. പക്ഷേ, അനിശ്ചിതകാലത്തേയ്ക്ക് അതടച്ചിട്ടപ്പോൾ ഞങ്ങൾ ഇല്ലായ്മയുടെ, ദാരിദ്ര്യത്തിന്റെ അസ്വസ്ഥകൾ അനുഭവിക്കാൻ ആരംഭിച്ചിരുന്നു. എങ്കിലും അവശേഷിക്കുന്ന ഉരുപ്പടി കൾ പണയം വച്ചും, അധികമായി തോന്നിയ വീട്ടുസാമാനങ്ങൾ വിറ്റഴിച്ചും ഞങ്ങൾ പട്ടിണിത്തെയ്യങ്ങളെ വീടുകളിൽനിന്ന് ആട്ടിയകറ്റി യിരുന്നു. അതും ഓരോന്നായി ഒടുങ്ങി, ഓരോ വീട്ടിലേയും അവസാന ത്തെ അരിമണിയും തീർന്ന് മരച്ചീനിയും ചേമ്പും കാച്ചിലും പുഴുങ്ങി ത്തിന്ന് ദിവസങ്ങൾ തള്ളിനീക്കവെയാണ് അവരെത്തിയത്.

സുന്ദരികളും സുന്ദരന്മാരുമായ ഇരുപതിനും ഇരുപത്തഞ്ചിനുമിടയിൽ പ്രായം വരുന്ന ചെറുപ്പക്കാർ എക്സിക്യൂട്ടീവ് വേഷങ്ങളിൽ. ഒരു പുരുഷനും ഒരു സ്ത്രീയുമടങ്ങിയ ടീമായി ഓരോ വീടിനു മുന്നിലുമെത്തി. ആകർഷകമായ ഓരോ പുഞ്ചിരിയും കരുതിവെച്ച് 'ബ്രിട്ടീഷ് ഫുഡ് ഇന്ത്യാ ലിമിറ്റഡ്' എന്ന വിദേശക്കമ്പനിയ്ക്കുവേണ്ടി കുടുംബ സർവ്വേ എടുക്കാൻ വന്നതാണെന്നാണ് അവർ പരിചയപ്പെടുത്തിയത്. ഗ്രാമത്തിലെ വീടുകളിൽ ഭാര്യയും ഭർത്താവും അഞ്ചുവയസ്സിൽ താഴെയുള്ള ഒന്നോ രണ്ടോ കുട്ടികളും മാത്രമേ ഉണ്ടാകുകയുള്ളൂ. അപൂർവ്വം ചില വീടുകളിൽ മാത്രം പ്രായമായ അച്ഛനും അമ്മയും കാണും. ഏതാണ്ട് ഒരാഴ്ചക്കകം അമ്പത് ജോഡി എക്സിക്യൂട്ടീവുകൾ എല്ലാ വീടുകളിലും കയറി സർവ്വേ എടുത്തു. ഞങ്ങളുടെ എല്ലാം വീട്ടിലെ ഭാര്യമാർക്ക് മുപ്പതിൽ താഴെയേ പ്രായമുണ്ടായിരുന്നുള്ളൂ. സർവ്വേ നടത്തിയ ഓരോ വീട്ടിലും അഞ്ഞൂറു രൂപയുടെ ഒറ്റനോട്ടിനൊപ്പം നിങ്ങൾക്ക് ആർഭാടപൂർണ്ണമായൊരു ജീവിതം, ബ്രിട്ടീഷ് ഫുഡ് ഇന്ത്യാ ലിമിറ്റഡ് കമ്പനി വാഗ്ദാനം ചെയ്യുന്നു എന്ന സന്ദേശമടങ്ങിയ ഒരു കുറിപ്പും തന്നിരുന്നു. മറ്റൊരു കാര്യം എടുത്തു പറയേണ്ടത്, സർവ്വേക്ക് വന്നവർ കൂടുതൽ ചോദ്യങ്ങൾ, ഞങ്ങൾ പുരുഷന്മാർ ഉണ്ടായിരുന്നിട്ടും സ്ത്രീകളോടാണ് ചോദിച്ചത്. ലേഡി എക്സിക്യൂട്ടീവുകളുടെ ചില ചോദ്യങ്ങൾക്ക് ഭാര്യമാർ ലജ്ജകൊണ്ട് ചൂളുന്നതും കണ്ടിരുന്നു.

രാത്രിയിലുള്ള സഹശയനത്തിൽ ഞങ്ങൾ ചില ഭർത്താക്കന്മാരെങ്കിലും, ചില ചോദ്യങ്ങൾക്ക് നിങ്ങൾ ലജ്ജിച്ചതെന്തിനെന്ന് ചോദിക്കുകയും ചെയ്തു. ഭൂരിപക്ഷം ഭാര്യമാരും അതിനെക്കുറിച്ച് ഒന്നും മിണ്ടിയില്ല. ഭാര്യമാരെ ഓമനിക്കുന്നതിൽ നിപുണരായ ചിലരുടെ ഭാര്യമാർ മാത്രം

അതു തുറന്നുപറഞ്ഞു. ഭർത്താക്കന്മാരുമായുള്ള ശാരീരിക ബന്ധ ത്തെ ക്കുറിച്ചാണത്രേ ചോദിച്ചത്. ഇത്രയുമൊക്കെ ആയപ്പോഴാണ് ഞങ്ങൾ യൂണിയനാഫീസിൽ വീണ്ടും ഒരുമിച്ചുകൂടിയത്. നൂൽക്കമ്പനിയിലെ ജോലിക്കാരായ ഞങ്ങൾക്ക് ഇടവേളകളിൽ ചെസ്സും കാരംസും കളിക്കാനാണ് ഫാക്ടറിക്ക് സമീപം ഒറ്റമുറി കെട്ടിടം പണിയിച്ചത്. വലിയ ഹാൾ പോലെയുള്ള ആ മുറിയിൽ ശമ്പളം കിട്ടുന്ന ദിവസങ്ങളിൽ ഉത്സവം പോലെയായിരുന്നു. വിലകൂടിയ മദ്യവും റോസ്റ്റു ചെയ്ത അണ്ടിപ്പരിപ്പും ഞങ്ങൾ അവിടെ വാങ്ങിക്കൂട്ടും. ക്രമേണ കമ്പനിയടച്ചപ്പോൾ യൂണിയനാഫീസിലേയ്ക്കുള്ള വരവ് മുടങ്ങി. അടഞ്ഞുകിടന്ന യൂണിയനാഫീസിന്റെ പൂട്ടിക്കിടന്ന താഴ് വെള്ളം കയറി തുരുമ്പുപിടിച്ചിരുന്നു. താഴ് തകർത്താണ് ഞങ്ങളത് തുറന്ന് ഒത്തുകൂടിയത്. ഞങ്ങളുടെ എല്ലാവരുടെയും ചോദ്യം ഒന്നുതന്നെയായിരുന്നു.

എന്തിനാണ് ബ്രിട്ടീഷ് ഫുഡ് ഇന്ത്യാ ലിമിറ്റഡ് ഞങ്ങളുടെ ഗ്രാമത്തിലെത്തിയത്....? സർവ്വേ നടത്തിയത് എന്തിന്....? സ്ത്രീകളോടു മാത്രം ചില രഹസ്യ ചോദ്യങ്ങൾ ചോദിച്ചതെന്തിന്....? അഞ്ഞൂറുരൂപ ഓരോ വീട്ടിലും നൽകിയതെന്തിന്.....? 'ഇനി പുതിയ കമ്പനി നമ്മുടെ നാട്ടിൽ തുടങ്ങാനാണോ....? എങ്കിൽ നമ്മൾ രക്ഷപ്പെട്ടു.' ചിലർ പറഞ്ഞു.

'പക്ഷേ, ചില കുനുഷ്ടു ചോദ്യങ്ങൾ യുവതികളായ നമ്മുടെ ഭാര്യമാരോട് ചോദിച്ചതെന്തിന്......?

ഞങ്ങൾ എത്ര ആലോചിട്ടും ഒരു ഉത്തരവും കിട്ടിയതുമില്ല. പക്ഷേ, ഞങ്ങൾക്കു കിട്ടിയ ആ അഞ്ഞുറൂ രൂപ ഞങ്ങൾ പലരം ചെലവാക്കി കഴിഞ്ഞിരുന്നു. ചിലർ അരിയും സാമാനങ്ങളും വാങ്ങി. ഇറച്ചി കഴിച്ചിട്ട് കുറേനാളായ ചിലർ ഇറച്ചി വാങ്ങി. മറ്റു ചിലർ ഒരപൂർവ്വ നിധി പോലെ അതു സൂക്ഷിച്ചു വെച്ച് ഓമനിച്ചു.

കൃത്യമായ ഒരാഴ്ചയുടെ ഇടവേളയ്ക്കുശേഷം അവർ വീണ്ടും എത്തി. ഇത്തവണ അവർ കൈയിൽ ഓരോ പാക്കറ്റുമായായാണെത്തിയത്. കഴിഞ്ഞയാഴ്ച, ഒരു സഹായംപോലെ അഞ്ഞൂറുരൂപ തന്ന അവരെ അതിഥികളായാണ് ഞങ്ങളുടെ ഭാര്യമാർ സ്വീകരിച്ചത്. ഓരോ വീട്ടിലും വന്ന ആണും പെണ്ണും അടങ്ങിയ ടീം പുരുഷന്മാരായ ഞങ്ങളെ പൂർണ്ണമായി അവഗണിച്ചതുപോലെയായിരുന്നു. കഴിഞ്ഞ തവണ സർവ്വേക്കു വന്നപ്പോൾ ഞങ്ങളോട് ചില ചോദ്യങ്ങൾ പേരിനെങ്കിലും ചോദിച്ചെങ്കിലും ഇത്തവണ ഞങ്ങളെ അവർ പൂർണ്ണമായും അവഗണിക്കുക തന്നെ ചെയ്തു. എന്നു മാത്രമല്ല, കഴിയുമെങ്കിൽ ഭർത്താക്കന്മാരെ ഇവിടെ നിന്ന് ഒഴിവാക്കി തരണമെന്ന് പരോക്ഷമായി സൂചിപ്പിക്കുകയും ചെയ്തു. ഭാര്യമാരുടെ ചില കൺപ്രയോഗങ്ങൾ കൊണ്ട് ഞങ്ങൾ മാറിക്കൊടു ക്കുകയും ചെയ്തു. ഏകദേശം രണ്ടു മണിക്കൂർ കഴിഞ്ഞ് ഞങ്ങൾ വീട്ടി ലെത്തുമ്പോൾ ഭാര്യമാർ എല്ലാവരും അനൽപ്പമായ ആഹ്ലാദത്തിലാ യിരുന്നു. വന്നവർ ചില കാര്യങ്ങൾ വിശദീകരിച്ചു പറഞ്ഞത്രേ. പിന്നെയൊരു ക്ഷണക്കത്ത്. ഒപ്പം ആയിരം രൂപയുടെ കറൻസി നോട്ടും. ഞങ്ങൾ പലരും ആഹ്ലാദം കൊണ്ട് തുള്ളിച്ചാടി. ആയിരത്തിന്റെ നോട്ട് ഞങ്ങൾ ആദ്യം കാണുകയായിരുന്നു.

ഞങ്ങളുടെ ഗ്രാമത്തിൽ നിന്നും രണ്ടുമണിക്കൂർ യാത്രാദൈർഘ്യ മുള്ള നഗരത്തിലെ ഒരു പഞ്ചനക്ഷത്ര ഹോട്ടലിൽ വെച്ച് അടുത്തയാഴ്ച നടക്കുന്ന ഒരു പ്രധാനപ്പെട്ട മീറ്റിംഗിൽ പങ്കെടുക്കണമെന്ന് കമ്പനിയുടെ മാനേജിംഗ് ഡയറക്ടർ, ഞങ്ങളുടെ ഭാര്യമാരെ സ്നേഹപൂർവ്വം ക്ഷണിച്ചു കൊണ്ടുള്ള കത്തായിരുന്നു കവറിലുണ്ടായിരുന്നത്. രാവിലെ പത്തുമണി മുതൽ വൈകുന്നേരം നാലുമണിവരെയുള്ള മീറ്റിംഗിനായി കൊണ്ടു പോകുവാൻ എയർകണ്ടീഷൻഡ് ബസ്സ് വരുമെന്നും അതിൽ പോകാമെന്നുമായിരുന്നു കത്തിൽ എഴുതിയിരുന്നത്. അക്ഷരങ്ങൾ സ്വർണ്ണനിറമായിരുന്നു. വേറെയാരേയും, കുട്ടികളേപോലും കൂടെ കൂട്ടേണ്ട എന്നുമുണ്ടായിരുന്നു.

പക്ഷേ, ഇത് ഞങ്ങൾക്ക് സഹിച്ചില്ല. ഒരിക്കൽപോലും ഗ്രാമത്തി നപ്പുറത്തേക്ക് ഞങ്ങളാരും തനിച്ച് ഭാര്യമാരെ അയച്ചിരുന്നില്ല. ഇതനുവദി ക്കില്ലെന്ന് ഞങ്ങൾ തീർച്ചപ്പെടുത്തി. അതിന്റെ ആവശ്യം വരില്ല. പലരും തങ്ങളുടെ ഭർത്താർക്കന്മാരില്ലാതെ, തുണയില്ലാതെ നഗരത്തിലേക്ക് പോകാൻ തീരുമാനമെടുക്കില്ല എന്നു ഞങ്ങൾക്ക് അറിയാമായിരുന്നു. പക്ഷേ, ഞങ്ങളുടെ ധാരണകളെ അവർ തകർത്തു കഴിഞ്ഞിരുന്നു. അന്നു രാത്രിയിലുള്ള സഹശയനത്തിൽ തന്നെ, ഞങ്ങൾ ഒറ്റയ്ക്ക് പൊയ്ക്കൊള്ളാമെന്നും, ഞാനൊറ്റക്കല്ലല്ലോ ഇവിടുത്തെ മറ്റുള്ളവളുമാരു മില്ലേ ? എന്ന് ഓരോരുത്തരുടേയും ഭാര്യമാർ വാദിച്ചു ജയിച്ചു. എതിർപ്പു കാണിച്ചവരെ കിടപ്പറയിൽ വെച്ച് ഭാര്യമാർ കീഴ്പ്പെടുത്തി.

ഇപ്പോൾ ഞങ്ങൾ പഴയ സ്ഥിതിയിലേയ്ക്ക് വരുന്നു.

സുഭിക്ഷമായ ഭക്ഷണം.

ഞങ്ങളുടെ അടുക്കളയിലെ തിരക്ക്.

തിങ്കളാഴ്ച അതിരാവിലെ ചലിക്കുന്ന കൊട്ടാരം പോലെയുള്ള രണ്ടു ബസ്സുകൾ ഗ്രാമമുഖത്തെത്തി. ഓരോ ഭർത്താക്കന്മാരും അവരവരു ടെ ഭാര്യമാരെ ആകർഷകമായി ഒരുക്കി ബസ്സിൽ കയറ്റിയിരുത്തി. ഒരു ഭാര്യയുടെ മുഖത്തുപോലും ഒറ്റയ്ക്കുപോകുന്നതിന്റെ അസ്വസ്ഥത ഉണ്ടായിരുന്നില്ല. അവരെല്ലാവരും പുഞ്ചിരിച്ചാണ് ഭർത്താക്കന്മാരോട് യാത്രപറഞ്ഞത്. വലിയ ശബ്ദമൊന്നും കേൾപ്പിക്കാതെ നേർത്ത ഒരു മുരൾച്ചയോടെ ബസ്സുകൾ രണ്ടും നിറഞ്ഞ് നഗരത്തിലേയ്ക്ക് പോയി.

ഞങ്ങളിൽ ചിലർ യൂണിയനാഫീസിൽ കയറിയിരുന്നു. ആരു മാരും അന്യോന്യം ഒന്നും മിണ്ടിയില്ല. സ്വന്തം ഭാര്യയെ അന്യപുരുഷന്റെ കിടപ്പറയിലേയ്ക്ക് പറഞ്ഞുവിട്ടതുപോലെയായിരുന്നു ഞങ്ങളുടെ അവസ്ഥ. മരവിച്ച പ്രത്യയശാസ്ത്രങ്ങൾ എട്ടുകാലി വലകളായി തൂങ്ങി നിന്നു. ഞങ്ങൾ വീടുകളുലേയ്ക്കു തന്നെ മടങ്ങി. വൈകുന്നേരം നാലു മണിവരെയെങ്കിലും കൈക്കുഞ്ഞുങ്ങളുൾപ്പെടെയുള്ളവർ ഞങ്ങളുടെ മാത്രം സംരക്ഷണയിലാണല്ലോ.

സന്ധ്യയ്ക്കു മുമ്പായി തന്നെ ഗ്രാമമുഖത്ത് രണ്ടു ബസ്സുകളും വന്നു നിന്നു. അങ്ങോട്ടുപോയതിനേക്കാൾ ഇരട്ടി ആഹ്ലാദത്തിലായിരുന്നു എല്ലാവരും. അതുമാത്രമല്ല, എല്ലാവരുടെയും കൈകളിൽ സാമാന്യം വലിപ്പമുള്ള എന്തൊക്കെയോ നിറച്ച ബാഗും, ഫയലുകളുമുണ്ടായിരുന്നു.

കാത്തിരുന്ന ഭർത്താക്കന്മാരായിരുന്ന ഞങ്ങളുടെ കൈയിൽ ബാഗ് ഏൽപ്പിച്ച് ഉത്സാഹപൂർവ്വം ഓരോരുത്തരും വീടുകളിലെത്തി. ഭർത്താവിനോട് കൂടുതൽ സ്നേഹവും ബഹുമാനവുമുള്ള ഭാര്യമാർ ആദ്യം ചെയ്തത് ഒരു തടിച്ച കവർ ഭർത്താവിനുനേരെ നീട്ടുകയായിരുന്നു. കവറിനകത്ത് നൂറിന്റെ ഒരു കെട്ട് കറൻസിയായിരുന്നു. അതുകണ്ട ചില ഭർത്താക്കന്മാരുടെയെങ്കിലും അർത്ഥഗർഭമായ മൗനത്തെ അവരുടെ ഭാര്യമാർ പ്രണയവാക്കുകൾ കൊണ്ട് തുടച്ചുകളഞ്ഞിരുന്നു.

സ്ത്രീകൾക്കുവേണ്ടി മാത്രമുള്ള ചില വസ്തുക്കളായിരുന്നു ബാഗിലുണ്ടായരുന്നത്. പ്രോട്ടീനുകളും മിനറൽസുമടങ്ങിയ മിൽക്ക് പൗഡറുകൾ, വൈറ്റമിൻ കാപ്സ്യൂളുകൾ, സുഗന്ധം പരത്തുന്ന ക്രീമുകൾ, ബ്രേസ്സിയറുകൾ, നാപ്കിനുകൾ, കുഞ്ഞുങ്ങൾക്കുവേണ്ടുന്ന ഫീഡിംഗ് ബോട്ടിലുകൾ, നിപ്പിളുകൾ പിന്നെ ഒരു കൈപ്പുസ്തകവും. സ്ത്രീ സൗന്ദര്യത്തിന്റെ മാറ്റുകൂട്ടുന്ന മുലകളുടെ സംരക്ഷണത്തെക്കു റിച്ചും, മുലപ്പാൽ എങ്ങനെ വർദ്ധിപ്പിക്കാമന്നതിനെക്കുറിച്ചും എന്നൊക്കെ വിവരിക്കുന്നതായിരുന്നു ആ പുസ്തകത്തിലുണ്ടായിരുന്നത്. കൂടാതെ മുലയൂട്ടൽ നിർത്തിയ സ്ത്രീകളിൽ എങ്ങനെ മുലപ്പാൽ ഉൽപാദിപ്പിക്കാം എന്ന വിവരങ്ങളും കൈപുസ്തകത്തിൽ വിവരിച്ചിരുന്നു. മിൽക്ക് പൗഡർ കൈക്കുഞ്ഞുങ്ങൾക്ക് കൊടുക്കാനുള്ളവയായിരുന്നു. സ്നിഗ്ദത നിലനിർത്താനും വിയർപ്പ് അടിയാതിരിക്കാനുള്ള പൗഡറുകളുമുണ്ടായിരുന്നു. ബ്രേസ്സിയറുകളായിരുന്നു മറ്റൊരു സവിശേഷത. ഹുക്കിനോടൊപ്പവും, നൂലിനോടൊപ്പവുമുള്ള വയലറ്റുനിറമുള്ള നാരുകൾ അതി സൂക്ഷ്മമായ മൈക്രോച്ചിപ്പുകൾ ഘടിപ്പിച്ചവയാണ്. കുളിക്കുമ്പോൾ പോലും അതഴിച്ചുവെയ്ക്കാൻ പാടില്ല. എത്ര വെള്ളം വീണാലും ജലസ്പർശമേൽക്കാത്ത പ്രത്യേക തരത്തിലുള്ള വാട്ടർപ്രൂഫ് കോട്ടൺ നൂലുകൾ കൊണ്ട് നെയ്ത തുണികൊണ്ടാണ് ബ്രേസ്സിയറിന്റെ നിർമ്മാണം.

മഴ നിറഞ്ഞുനിന്ന ഒരു രാത്രിയായിരുന്നു അത്. പുറത്തു പെയ്യുന്ന താളാനുസൃതമായ മഴ കിടപ്പറയിൽ അനുഭൂതിയുടെ, ആവേശ ത്തിന്റെ മുളകൾ ജനിപ്പിക്കുമ്പോൾ ഞങ്ങളുടെ ദാഹാർത്തമായ ചുണ്ടു കൾ ആദ്യം നെറ്റിയിൽ ഉമ്മവെച്ച്, പിന്നെ കണ്ണുകളിലും അധരങ്ങളിലും ചെന്ന് കഴുത്തിന് താഴേയ്ക്ക് നീങ്ങുകയും പിന്നെ ബ്രേസ്സിയറിന്റെ കുടുക്കുകൾ വിടുവിക്കാൻ തുടങ്ങുമ്പോൾ ഭാര്യയിൽ നിന്ന് നിഷേധ ത്തിന്റെ അലകൾ. വിജ്രംഭിച്ചുനിക്കുന്ന മുലകളെ സ്പർശിക്കാതെ മുലകൾക്ക് കീഴേയ്ക്ക് ഞങ്ങളുടെ അധരങ്ങൾ തെന്നിമാറി. ഭാര്യമാരുടെ മാറിടങ്ങൾ ഞങ്ങൾക്ക് വിലക്കപ്പെട്ട കനികളായി. വയലറ്റു നിറമള്ള പ്രത്യേകതരത്തിലുള്ള ബ്രേസ്സിയറുകൾ ഞങ്ങൾക്ക് പീഢനമായി. ഒരിക്കൽപോലും അതഴിക്കാൻ പാടില്ലത്രേ. അഴിച്ചാൽ മാറിലെ ചൂട് ബാഷ്പീകരിക്കപ്പെടും. അത് ബ്രേസ്സിയറുകളിലെ ചിപ്പുകൾ രേഖ പ്പെടത്തും. സ്വന്തം ശരീരത്തിനപ്പുറമുള്ള സ്പർശം പോലും ചിപ്പുകൾക്ക് തിരിച്ചറിയാൻ കഴിയും. ഹൈജീനിക്കായി സൂക്ഷിക്കുക. അണുബാധയുണ്ടാകരുത്, അന്യസ്പർശമുണ്ടാകരുത്. ഉണ്ടായാൽ മുലപ്പാൽ ഉൽപ്പാദനം കുറയും. സാധാരണ ആഹാര

ത്തിനുപുറമേ വൈറ്റമിൻ കാപ്സ്യൂ ളുകളും, പ്രോട്ടീൻ പൗഡറുകളും, പാലും കഴിക്കണം. കുഞ്ഞുങ്ങളെ പോലും മുലയൂട്ടരുത്. അവർക്കുള്ള ടോണിക്കുകൾ, പാൽ എന്നിവ പാൽകുപ്പിയിലൂടെ മാത്രം കൊടുക്കുക.

നിബന്ധനകളും നിഷേധങ്ങളും പ്രണയത്തിന്റെ അകമ്പടി യോടെ ഭാര്യമാർ ഞങ്ങൾക്ക് നൽകികൊണ്ടിരുന്നു. ഇപ്പോൾ ഇങ്ങനെ യാണ്. ഞങ്ങളുടെ ഭാര്യമാരുടെ മാറിടങ്ങൾ സുന്ദരങ്ങളാണ്. റോസാപ്പൂ വിപോലെ സുഗന്ധമിയലുന്ന അതിന്റെ ദളങ്ങൾ പോലെ. ദിവസേന പ്രഭാതങ്ങളിൽ ഇപ്പോൾ ഗ്രാമത്തിലെ ഓരോ വീട്ടിലുമെത്തുന്നത് ബ്രിട്ടീഷ് ഫുഡ് ഇന്ത്യ ലിമിറ്റഡ് കമ്പനിയുടെ ശീതികരിച്ച വാഗണു കളാണ്. എക്സിക്യൂട്ടീവുമാർ ഏൽപ്പിച്ച ഒരു ഉപകരണം ഞങ്ങളുടെ ഭാര്യമാർ മുലകളിൽ ഘടിപ്പിക്കുന്നു. ഒരു കറവക്കാരനെപ്പോലെ യന്ത്രം പാൽ കറന്നെടുക്കുന്നു. അവ ശേഖരിച്ച് എക്സിക്യൂട്ടീവുമാർ നഗര ത്തിലേയ്ക്ക് കൊണ്ടുപോകുന്നു. ദിവസേന നൂറുകണക്കിന് ലിറ്റർ പാലാണ് ഞങ്ങളുടെ ഭാര്യമാർ ചുരത്തികൊടുക്കുന്നത്. ഞങ്ങളിപ്പോൾ സുഖജീവിതത്തിലാണ്. നല്ല വീട്, ആധുനിക വീട്ടുപകരണങ്ങൾ, വിലകൂടിയ ഭക്ഷണ പദാർത്ഥങ്ങൾ.

ഇവിടെയിപ്പോൾ ഒരു തുള്ളി മുലപ്പാൽ അമ്മയുടെ മാറിൽ നിന്ന് നേരിട്ട് നുകരാൻ കുഞ്ഞുങ്ങൾ തൊള്ളപൊട്ടി കരയാറില്ല. മാറിടങ്ങളിൽ ഉമ്മ വെയ്ക്കാൻ, എടുത്തോമനിക്കാൻ ഞങ്ങൾ ഭർത്താക്കന്മാർ മോഹിക്കാറില്ല.

തുടർന്ന്, ടി.വി. ചാനലുകളിൽ പൊട്ടിമുളച്ച പരസ്യം ഞങ്ങൾ കണ്ടു. മുലപ്പാലിൽ നിന്നുണ്ടാക്കിയ ഭക്ഷ്യ ഉൽപ്പന്നങ്ങളുടെ നീണ്ട നിര. പാൽപ്പൊടികൾ, ബിസ്ക്കറ്റുകൾ, ഐസ്ക്രീമുകൾ എന്നിങ്ങനെ.... ബ്രിട്ടീഷ് ഫുഡ് ഇന്ത്യാ ലിമിറ്റഡ് കമ്പനിയുടെ ടേണോവർ നാൽപ്പതു കോടിയിൽ നിന്നും നൂറ്റിയറുപത് കോടിയിലെത്തിയ മാനേജിംഗ് ഡയറക്ടറുടെ പ്രസ്താവനയും. അയാൾ ആദ്യം നന്ദി പറഞ്ഞത് ഞങ്ങളുടെ ഗ്രാമത്തിലുള്ള സ്ത്രീകളോടാണ്. കമ്പനിയുടെ ഇത്തരത്തിലുള്ള പരീക്ഷണ പ്രവർത്തനങ്ങൾ വിജയകരമാണത്രേ. ഇത്, മറ്റ് ഗ്രാമങ്ങളിലേയ്ക്കും വ്യാപിപ്പിക്കുമത്രെ.

ഒരു മേഘാവൃതമായ പ്രഭാതത്തിൽ ഗ്രാമത്തിലെ ഒരു ഭാര്യ യാണ് ഭർത്താവിനെ അത് കാണിച്ചത്. ഉപകരണം കറന്നെടുത്ത പാലിൽ, ചുവപ്പിന്റെ ഒരു നേരിയ രേഖ. വിളറിയ വിപ്ലവത്തിന്റെ മങ്ങിയ ചുവന്ന കൊടിയടയാളം പോലെ.

ദിവസങ്ങൾ കഴിയവേ, പാൽ കൊണ്ടുപോകാൻ ശീതികരിച്ച വാഗണുകൾ വരാതെയായി. എങ്കിലും മാറിടം പറിച്ചെടുക്കുന്ന വേദനയുമായി ഞങ്ങളുടെ ഭാര്യമാർ കാത്തിരിക്കുകയാണ്. ചിലപ്പോൾ വന്നെത്തി യേക്കാമെന്ന ബ്രിട്ടീഷ് ഫുഡ് ഇന്ത്യ ലിമിറ്റഡ് കമ്പനിയുടെ ശീതീകരിച്ച വാഗണുകളെ കാത്ത്. അവരിപ്പോഴും തങ്ങളുടെ മുലകളെ അചുംബിതമായി പരിപാലിക്കുന്നു. കാരണം, ഞങ്ങളുടെ ഗ്രാമചക്രവാളത്തിൽ ദാരിദ്ര്യത്തിന്റെ ചരമമേഘങ്ങൾ വീണ്ടും പടരാൻ തുടങ്ങിയിരിക്കുകയാണല്ലോ.

•

ബി.ജോസ്കുട്ടി Mob : 9961077837

രണ്ടാം സമ്മാനം നേടിയ ചെറുകഥ

# ചരിത്രപുസ്തകം പറയാത്തത്

**രാജീവ്. ജി. ഇടവ**

## കറാച്ചിയിലെ സെൻട്രൽ ജയിൽ

വെളിച്ചം സൂചിമുനയോളം കടന്നുചെല്ലാത്ത തടവറക്കുള്ളിൽ അമർന്നൊടുങ്ങിയ അർഷാദിന്റെ നിലവിളി ഒരു ഉന്മാദമായി സ്വീകരിച്ചു കൊണ്ട് വീണ്ടും സൈനികൻ തന്റെ കുറുകിയ വടി അർഷാദിന്റെ മുഖത്തിനു നേരെ വീശി. അർഷാദിന്റെ പല്ലുകൾക്കിടയിലൂടെ ചോര തെറിച്ചു. ഒരു നിലവിളി അവന്റെ നെഞ്ചിൽ കുറുകി അവിടെ തന്നെ ഒടുങ്ങി. അവൻ കരിങ്കൽ ഭിത്തിയോട് ചേർന്ന് കിടന്ന് പിടഞ്ഞു. അവന്റെ വായിൽ നിന്ന് തെറിച്ച ചോര ചുമരിലൂടെ ഒഴുകിയിറങ്ങുന്നുണ്ടായിരുന്നു.

"വിളിക്കെടാനായിന്റെ മോനെ പാകിസ്ഥാൻ സിന്ദാബാദ്." ലാടമടിച്ച ബൂട്സുകൾ അർഷാദിന്റെ നഗ്നമായ നെഞ്ചിൽ താഡനങ്ങളേൽപ്പിച്ചു. അവന്റെ ഹൃദയം രണ്ടായിപിളർന്നതുപോലെ വായിലൂടെ കൊഴുത്തചോരയും ചെറുമാംസതുണ്ടുകളും തെറിച്ചു. എന്നിട്ടും അവൻ നിർവ്വികാരതയിലോ, മരവിപ്പിലോ, നിശ്ചലനായി കിടന്നു. അപ്പോൾ അവന്റെ മനസ്സ് ആ തടവറയിലോ, ഉദരവും താങ്ങി കഴിയുന്ന തന്റെ നാട്ടിലുള്ള ഭാര്യയിലോ ആയിരുന്നില്ല. പാകിസ്ഥാൻ ബോർഡറിൽ തന്റെ സഹപ്രവർത്തകർ നാട്ടിയ വിജയപതാകയിലായിരുന്നു. മരവിപ്പിന്റെ അവസാന തുമ്പിലായിരുന്നിട്ടും ആ ഓർമ്മകളുടെ ആവേശത്തള്ളലിൽ അവൻ അലറി. "വിളിക്കില്ലെടാ പന്നികളെ. ഞാനൊരു ഹിന്ദുസ്ഥാനി യാണ് ഖുറാനിൽ കൈതൊട്ട് പ്രതിജ്ഞയെടുത്ത ഒരു ഹിന്ദുസ്ഥാനി സൈനികൻ. അതാണെന്റെ അമ്മ. എന്റെ കസം (പ്രതിജ്ഞ) അവസാന ത്തെ വെടിയുണ്ട ആയിരം ശത്രുവിനു വേണ്ടിയെന്നും, അവസാന ശ്വാസംവരെ എന്റെ മാതൃരാജ്യത്തിനു വേണ്ടിയെന്നുമാണ്. അതിനിട യിൽ നിന്നെപോലുള്ള പിശാചുക്കളെ ഭയക്കാമോ?"

"പന്നീന്റെ മോനെ..."

അവർ ഭയാനകമായി ആക്രോശിച്ചുകൊണ്ട് അർഷാദിനെ ക്രൂരമായി മർദ്ദിച്ചു. ദിവസങ്ങളോളമായിട്ടുള്ള മർദ്ദനത്തിൽ പൊട്ടിപഴുത്ത് വൃണമായിതീർന്ന അവന്റെ കാൽപാദങ്ങളിൽ അവർ ബുട്സിട്ട കാലുകൾ കൊണ്ട് ചവിട്ടി അരച്ചു. അർഷാദ് ശബ്ദങ്ങളില്ലാതെ പിടഞ്ഞു കൊണ്ടിരുന്നു. തന്റെ പ്രാണൻ ഏത് നിമിഷവും അറ്റുപോകുമെന്ന് അർഷാദ് ഭയന്നു. അവന്റെ ഞരമ്പുകളിലെ അവസാനതുള്ളി ചോരയും തണുത്തപ്പോൾ അവൻ അബോധാവസ്ഥയിലേക്ക് കൂപ്പുകുത്തി.

"ഹിമാറ് ചത്തോടാ സെയ്ദേ.....?"

അർഷാദിനെ കാലുകൊണ്ട് മലർത്തിയിട്ട് നാസികാതുമ്പിൽ കൈ വെച്ച് നോക്കുമ്പോൾ സൈനികരിലൊരാൾ പരിഭ്രമത്തോടെ ചോദിച്ചു.

"ചത്ത്തൊലയട്ടെ ഹിമാറുകൾ. പാകിസ്ഥാനോടാണ് ഈ ജന്തുക്കളുടെ കളി."

അർഷാദിന്റെ നെഞ്ചിൽ റൂൾവടികൊണ്ട് അവർ കുത്തിനോക്കി സംശയം ദുരൂഹരിച്ചു. നേർത്ത ശ്വാസം അവശേഷിക്കുന്നുണ്ടെന്നറിഞ്ഞപ്പോൾ അവർ അർഷാദിനുമേൽ രോഷത്തോടെ കാർക്കിച്ചുതുപ്പി.

**കറാച്ചിനഗരം**

നഗരം നവവധുവിനെ പോലെ അണിഞ്ഞൊരുങ്ങിയിരുന്നു. ഉച്ചഭാഷിണിയിലൂടെ ഇന്ത്യയിൽ നിന്നെത്തിയ നേതാവിന്റെ സ്ഫുടമായ ശബ്ദം മുഴങ്ങികേട്ടു. നഗരത്തിൽ പടുത്തുയർത്തിയ പൂപ്പന്തിലെ ഷാമിയാന കൊണ്ട് അലംകൃതമായ പ്രസംഗവേദിയിൽ നിന്ന് തലനരച്ചൊരു നേതാവ് പ്രസംഗത്തിനിടയിൽ ഇങ്ങനെ പറഞ്ഞു. "ബാബറി മസ്ജിദ് തകർന്ന ദിവസം എന്റെ ജീവിതത്തിലെ ഏറ്റവും ദുഃഖകരമായ ദിവസ മായിരുന്നു."

കറാച്ചി ജനത ആവേശത്താൽ ഇളകിമറിഞ്ഞു. കോലാഹല ങ്ങൾ കാരണം നേതാവ് തുടർന്ന് പറഞ്ഞത് കേൾക്കാനായി കാതുകൂർപ്പി ച്ചിരുന്ന മാധ്യമ പ്രവർത്തകർ നിരാശരായി.

"ഞാനെന്നും പാകിസ്ഥാൻ ജനതയെ എന്റെ സഹോദരി സഹോദരന്മാരായിട്ടേ കണ്ടിട്ടുള്ളൂ."

ദൃഢതയോടെ നേതാവ് അങ്ങനെ പറഞ്ഞപ്പോൾ മാധ്യമ പ്രവർത്തകരിലൊരാൾ സഹപ്രവർത്തകന്റെ ചുമലിൽ അമർത്തിപിടിച്ചു. അപ്പോൾ അയാളുടെ കൈയിൽ അവിശ്വസനീയതയുടെ വിറയലുണ്ടായിരുന്നു.

കറാച്ചി ജനത ആഹ്ലാദതിമിർപ്പിൽ നേതാവിന്റെ മേൽ പുഷ്പവൃഷ്ടി നടത്തി. വേദിയിലുണ്ടായിരുന്ന പാക്കിസ്ഥാൻ നേതാക്കളുടെ മുഖത്ത് ഗൂഢമായൊരു മന്ദഹാസം നിഴൽ വിരിച്ചിരുന്നു. ഹിന്ദുസ്ഥാനിലെ ഹിന്ദുനേതാവെന്നറിയപ്പെടുന്ന ആ വൃദ്ധന്റെ ജൽപനങ്ങൾ സുബോധത്തി ലാണോയെന്ന സംശയം മാധ്യമ പ്രവർത്തകർക്കിടയിൽ നിലനിൽക്കുന്നുണ്ടായിരുന്നു. കറാച്ചി നഗരവീഥികളിൽ കതിനാ വെടികൾ മുഴങ്ങി. ജയ്വിളികളുയർന്നു. കറാച്ചി നഗരം നേതാവിന്റെ പ്രസംഗത്തിൽ ഇളകി മറിയുമ്പോൾ കറാച്ചി തടവറയിലെ കരിങ്കൽ ഭിത്തിയിൽ അള്ളിപ്പിടിച്ച് നിൽക്കാൻ പ്രയത്നിക്കുകയായിരുന്നു അർഷാദ്. പാകിസ്ഥാൻ സൈനികർ തല്ലിയൊടിച്ച കാലിൽ വലതുകരം കൊണ്ട് മുറുകെപിടിച്ച് ഭിത്തിയിൽ ചാരിനിന്ന് അവൻ ദീർഘമായി നിശ്വസിച്ചു.

നടുവളഞ്ഞുനിന്ന അവന്റെ വായിൽ നിന്ന് ചോരകലർന്ന കൊഴുത്തൊരു ദ്രാവകം നിലത്തിറ്റു വീഴുന്നുണ്ടായിരുന്നു. നിവർന്ന് നിൽക്കാൻ അവൻ കഠിനശ്രമം നടത്തിയിട്ടും കെൽപ്പില്ലാതെ അവന്റെ കാലുകൾ ശൈത്യകാലത്തെ വൃദ്ധന്മാരുടേതുപോലെ വിറകൊണ്ടു. തന്റെ അവസാന നിമിഷങ്ങളാണിതെന്നോർത്തപ്പോൾ നീരുവന്നു വീർത്ത കൺപോളകൾ വലിച്ചുതുറന്ന് തന്നിൽ നിന്ന് തെറിച്ച ചോരയി ലേക്ക് അർഷാദ് നിർവ്വികാരതയോടെ നോക്കിനിന്നു.

കരിങ്കൽ ഭിത്തിയിൽ അവ്യക്ത ചിത്രങ്ങളെഴുതിയ ചോര ഇപ്പോൾ കട്ടപിടിച്ച് തവിട്ട് നിറമായിമാറിയിരുന്നു. ഒരു ഇന്ത്യൻ സൈനികനായി തീരാൻ വേണ്ടി ട്രെയിനിംഗ് സെന്ററിലെ പരിശീലനത്തി നിടയിലാണ് ഇതു പോലെ ചോരകട്ടയായത്. അത് നെഞ്ചിനുള്ളിലായി രുന്നു. ചോരനീരാക്കി, കുടിച്ച മുലപ്പാൽ തുപ്പിയ ആ നിമിഷങ്ങൾ ഓർമ്മയിലേക്കോടിയെത്തി പ്പോൾ അർഷാദിന് പുതിയൊരു ഊർജ്ജം തന്നിൽ നാമ്പെടുക്കുന്നതു പോലെ തോന്നി. ശത്രുപാളയത്തിൽ അകപ്പെട്ട ഒരു യോദ്ധാവിൽ ഉണ്ടാകേണ്ട ധൈര്യം അവർ ദൃഢപ്പെടുത്തി യെടുക്കാൻ ശ്രമിച്ചു. പുതിയൊരുണർവ്വിൽ അർഷാദ് പിച്ചവയ്ക്കാൻ മുതിർന്നപ്പോൾ തായ്‌വേരറ്റൊരു മരം പോലെ അവൻ നിലത്തുവീണു. വീഴ്ചയിൽ അവന്റെ താടിയെല്ല് പൊട്ടി കൊഴുത്ത രക്തമൊഴുകി. അവൻ ദിവസങ്ങളോളം പഴക്കമുള്ള തന്റെ വിസർജ്ജ്യവസ്തുക്കളിൽ കിടന്ന് കൈകാലിട്ടടിച്ചു, ഒരു പിടിവള്ളിക്കായി. നീരുവന്ന കൺപോള കൾ വിടർത്തി വിഹ്വലതയോടെ അവൻ കരിങ്കൽ ഭിത്തിയിലേക്ക് നോക്കി. പക്ഷേ അവനു മുമ്പിൽ ഇരുട്ടും, ഇരുളിൽ രാക്ഷസീയമായി നിൽക്കുന്ന ഭിത്തിയും മാത്രമാണ് ഉണ്ടായിരുന്നത്.

പ്രസംഗത്തനൊടുക്കം നേതാവ് വേദിയിൽ നിന്ന് ജനനിബിഢ തയെ കൈവീശി അഭിവാദ്യം ചെയ്തു. അവരുടെ ആഹ്ലാദപ്രകടനം കണ്ട് ആവേശഭരിതനായ നേതാവ് വേദിയിൽ നിന്ന് ജനങ്ങൾക്കിടയിലേക്കി റങ്ങി അവരിലൊരാളായി തീരുമ്പോൾ ആ രംഗമടക്കം ഇന്ത്യൻ ചാനലു കളിൽ തത്സമയ സംപ്രേഷണം വെട്ടിത്തിളങ്ങി. ഇന്ത്യൻ ജനത അതുകണ്ട് നടുങ്ങി. അത് ഏറ്റവും ആഘാതമായി പതിച്ച മുംബൈ നഗരം വിറങ്ങലിച്ചുനിന്നു. തുടർന്നുണ്ടായ രോഷപ്രകടനങ്ങളിൽ നേതാവിന്റെ മനോഹര കോലം മഹാരാഷ്ട്രയിലെ പല നഗരങ്ങളിലും ഗലികളിലും അഗ്നി ഭക്ഷിച്ചു.

അർഷാദ് കരയാൻ പോലും മറന്നുപോയതുപോലെ ചലനമറ്റ് കിടക്കുകയായിരുന്നു. തടവറയിലെ കെട്ടവാട അർഷാദിനെ ഇപ്പോൾ മാനസികമായും പീഢിപ്പിക്കാൻ തുടങ്ങിയിരുന്നു. മരണം തന്റെ കാതു കളിൽ മൂളാൻ തുടങ്ങിയത് അർഷാദ് അറിഞ്ഞു.

ഇന്ത്യൻ ബോഡറിലേക്ക് നുഴഞ്ഞുകയറിയ ഒരു സംഘം പാക്കിസ്ഥാൻ തീവ്രവാദികൾക്ക് നേരെയുള്ള യുദ്ധം മൂർച്ഛിച്ച് നിൽക്കുമ്പോൾ ആവേശത്താൽ തന്റെ രാജ്യത്തിനുവേണ്ടി ശത്രുക്കൾക്കിടയിലേക്ക് കുതിക്കാനൊരുങ്ങിയ അവനു നേരെ വിലക്കുകളുണ്ടായി. അപ്പോൾ തന്നിലെ സൈനികൻ അലർച്ചയോടെ പറഞ്ഞത് കരിങ്കൽ ഭിത്തിക്കു ള്ളിൽ ഇപ്പോൾ പ്രതിദ്ധ്വനിക്കുന്നതുപോലെ അർഷാദിനു തോന്നി.

"എന്റെ വഴി തടയരുത് സാബ്. ഞാനൊരു ഭീരുവല്ല. എന്റെ നെറ്റിയിലെ ഈ അടയാളം കണ്ടോ നിസ്ക്കാരതഴമ്പാണ്. അഞ്ചുനേരവും മുടങ്ങതെ നിസ്ക്കരിക്കുന്നൊരു മുസൽമാനാണ് ഞാൻ; എന്റെ വേദ പുസ്തകത്തിൽ വിശ്വസിക്കുന്നവനും. എന്റെ അമ്മയുടെ മേൽ ചോര വീഴുമ്പോൾ അത് വീഴാതിരിക്കാൻ നോക്കേണ്ടത് ഒരു മകന്റെ കടമ യാണ്. അത് നിർവ്വഹിക്കുമ്പോൾ മരണമാണ് എനിക്ക് വിധിച്ചതെങ്കിൽ അതിൽ ഞാൻ പൂർണ്ണ സംതൃപ്തനാണ്. പക്ഷേ അതിനുമുമ്പ് പത്ത് പാക്കിസ്ഥാൻ ഭീകരെയെങ്കിലും കാലപുരിക്കയച്ചിട്ടേ ഞാൻ അന്ത്യ ശ്വാസം വലിക്കൂ. ഇതൊരു മുസൽമാന്റെ വാക്കാണ്. എന്നെ തടയരുത് സാബ്"

പാക്കിസ്ഥാൻ ബോഡറിലേക്ക് കുതിക്കുമ്പോൾ അവനു പിന്നിൽ വിറശബ്ദങ്ങളുതിർന്നിരുന്നു. അവൻ അത് അവഗണിച്ചുകൊണ്ട് മുന്നിൽ വന്ന ശത്രുക്കളെ കീഴ്പ്പെടുത്തിക്കൊണ്ട് മുന്നോട്ട് കുതിച്ചു. പക്ഷേ എപ്പോഴോ ഉന്മാദത്തിന്റെ ചുവടു പിഴച്ചു. അപ്പോൾ അവൻ പാകിസ്ഥാൻ വിരിച്ച വലയിൽ അകപ്പെടുകയായിരുന്നു.

## കറാച്ചി ജയിലിലെത്തപ്പെട്ട ഒന്നാം ദിവസം

ഇന്ത്യൻ സൈനികൻ പാക്കിസ്ഥാന്റെ കൈകളിൽ അകപ്പെട്ടു വെന്നറിഞ്ഞ നിമിഷം പാക്കിസ്ഥാൻ സൈനിക തലവൻ വല്ലാത്തൊരു ഉന്മാദത്തിൽ അട്ടഹസിച്ചു. ജയിൽ സൂപ്രണ്ടിന്റെ ഫോൺ ഇടതടവില്ലതെ ശബ്ദിക്കാൻ തുടങ്ങി. ഫോണിലൂടെ ഉണ്ടായ ഉത്തരവുകൾ സ്റ്റഡിയായി നിന്ന് സൂപ്രണ്ട് കേട്ടു. പിന്നെ തന്റെ റൂൾ വടിയെടുത്ത് കനത്ത കാലടി കളോടെ അർഷാദിനെ അടച്ച തടവറയിലേക്ക് നടന്നു. അർഷാദ് അപ്പോൾ മുട്ടുകാലിൽ മുഖം പൂഴ്ത്തി ഇരിക്കുകയായിരുന്നു. കാലടി ശബ്ദം കേട്ടിട്ടും അവൻ ആ ഇരുപ്പ് തുടർന്നതേയുള്ളു. ജയിൽ സൂപ്രണ്ട് അവനെ സസൂക്ഷ്മമൊന്ന് നിരീക്ഷിച്ചു.

"ഹറാം പിറന്ന ഹിന്ദുസ്ഥാനി, നിന്റെ ജന്മം പാഴായിപ്പോയല്ലോ..." പല്ലുകൾ ഞെരിച്ചുകൊണ്ട് അയാൾ മുരണ്ടു. അർഷാദ് മുഖമുയർത്തി അയാളെ നോക്കി.

"നോക്കുന്നോടാ നായെ..."

അയാൾ രോഷത്തോടെ അവനുനേരെ ചീറിക്കൊണ്ട് റൂൾവടി വീശി. അർഷാദ് വളരെ വിദഗ്ദ്ധമായി അതിൽ നിന്ന് ഒഴിഞ്ഞുമാറി ക്കൊണ്ട്

ചാടിയെഴുന്നേറ്റു. ഇരയെ കണ്ട വ്യാഘ്രത്തെപ്പോലെ അർഷാദ് സൂപ്രണ്ടിന്റെ കഴുത്തിനു കയറിപ്പിടിച്ചു. അയാൾക്കൊന്ന് ചലിക്കാൻ പോലും കഴിയാത്ത വിധം അവർ പിടിമുറുക്കി. അവന്റെ കൈകളിൽ കിടന്ന് സൂപ്രണ്ട് പിടയുകയും കുതറുകയും ചെയ്തു. അർഷദ് അയാളെ ഭിത്തിയോട് ചേർത്തു നിർത്തി മുട്ടുകാലിന് അയാളുടെ നാഭിക്ക് തൊഴിച്ചു. അയാൾ ദയനീയമായി നിലവിളിച്ചുകൊണ്ട് കുതറിമാറാൻ ശ്രമിച്ചു. പിടിവലിയിൽ അയാളുടെ ഷർട്ടിൽ ഘടിപ്പിച്ചിരുന്ന സുവർണ്ണ മുദ്രകൾ തെറിച്ചുവീണു. നിലവിളികേട്ട് ഓടിയെത്തിയ സൈനികർ കണ്ടത് അർഷാദിന്റെ കൈകളിൽ കിടന്നു പിടയുന്ന സൂപ്രണ്ടിനെയാണ്. അത് കണ്ട് രോഷാകുലരായ സൈനികർ അവ നുമേൽ ആക്രമണം തുടങ്ങി. ഒരുവൻ തന്റെ റൈഫിളിന്റെ ബട്ട് കൊണ്ട് അർഷാദിന്റെ നട്ടെല്ലിനിടിച്ചു. അവൻ പിടഞ്ഞുപോയി. പിടിവിട്ട് ദയനീയ മായി നിലവിളിച്ചുകൊണ്ട് കമഴ്ന്നടിച്ചുവീണു. അവർ കൂട്ടം ചേർന്ന് ആക്ര മിച്ചപ്പോൾ പ്രതിരോധിക്കാനാകാതെ അർഷാദ് ദയനീയമായി കരഞ്ഞു.
"ഇങ്ങനെ തല്ലാതെ കൊന്ന് തിന്നടാ പട്ടികളെ........."
"ഇല്ലെടാ പന്നീന്റെ മോനെ. അത്രവേഗമൊന്നും നിന്നെ കൊല്ലില്ലെടാ നായെ. പാകിസ്ഥാന് നഷ്ടപ്പെട്ടതൊക്കെ കണക്ക് പറഞ്ഞ് തീർക്കേണ്ടത് നിന്നിലൂടെയാണ്. നിന്റെ ഓരോ അവയവവും കൊത്തിഅരിഞ്ഞ് നിന്റെ രാജ്യത്തിന് ഞങ്ങൾ സമ്മാനമായി കൊടുക്കും കള്ള ഹിമാറെ...."

## രണ്ടാം ദിവസം

നീളമുള്ളൊരു ടേബിളിനുമേൽ അർഷാദിനെ അവർ നഗ്നനാക്കി ബന്ധിച്ചു. അവർ എന്താണ് ചെയ്യാൻ പോകുന്നതന്നറിയാതെ ഉത്കണ്ഠ യോടെ അർഷാദ് തളർന്നു കിടക്കുമ്പോഴാണ് അവരിലൊരവൻ അർഷാ ദിന്റെ നെഞ്ചിലെ ഓരോ രോമങ്ങളും വളരെ ലാഘവത്തോടെ പിഴുതെടു ക്കാൻ തുടങ്ങിയത്. വേദന കൊണ്ട് അർഷാദിന്റെ കണ്ണുകളിൽ ഇരുട്ടു നിറഞ്ഞു. അവൻ കൈകാൽ ഇളക്കാൻ ശ്രമിക്കുമ്പോൾ അവന്റെ ചോര പൊടിഞ്ഞ നെഞ്ചിൽ അവർ മുളകുപൊടി വിതറി. നീറ്റൽ സഹിക്കാനാ കാതെ അർഷാദ് വിലപിച്ചു. നാവ് വറ്റിവരണ്ടപ്പോൾ അവൻ വള്ളത്തിനാ യി യാചിച്ചു. അവർ ബോട്ടിലിൽ കരുതിയിരുന്ന പഴക്കമുള്ള മൂത്രം അവ ന്റെ വായിലേക്ക് കമഴ്ത്തി. വായിൽ നിറഞ്ഞത് മൂത്രമാണെന്നറിഞ്ഞപ്പോ ൾ അവൻ അവരുടെ മുഖത്തേക്ക് തുപ്പി. അപ്രതീക്ഷിതമായ അവന്റെ ആ പ്രതികരണത്തിൽ അവർ പൈശാചികമായി അലറി. അവനെ അവർ കമ ഴ്ത്തി കിടത്തിയിട്ട് അവന്റെ കാലുകൾ അകത്തിക്കെട്ടി അവന്റെ മലദ്വാര ത്തിലേക്ക് അവർ പെട്രോളൊഴിക്കുകയും പെട്രോളിൽ കുതിർന്ന പന്തത്തിൽ തീകൊളുത്തി അവന്റെ മലദ്വാരത്തിലാഴ്ത്തുകയും ചെയ്തു.

അർഷാദിൽ നിന്ന് ഭയാനകമായൊരു ആർത്തനാദമുണ്ടായി. അത് മുറിഞ്ഞ് മുറിഞ്ഞ് ഇല്ലാതാകുമ്പോൾ അവർ അവന്റെ കാൽവിരലിലെ നഖങ്ങൾക്കിടയിൽ ഇരുമ്പാണി അടിച്ചുകയറ്റുകയും നഖങ്ങൾ പിഴുതെടുക്കുകയുമായിരുന്നു.

## മൂന്നാം ദിവസം

അവർ നാലുപേരുണ്ടായിരുന്നു. കാക്കിവസ്ത്രങ്ങളാണ് അവർ ധരിച്ചിരുന്നത്. അതിലൊരാൾ സൈനിക ഓഫീസറാണെന്ന് തോന്നിക്കും വിധം ചുമലിൽ സുവർണ്ണ മുദ്രകൾ പതിച്ചിരുന്നു. അയാൾ അർഷാദിനെ നോക്കി മന്ദഹസിച്ചു. മറ്റ് മൂന്ന് പേരിലൊരാൾ ഒരു ടെലിഫോൺ സെറ്റ് അവനരുകിൽ കൊണ്ടുവന്നുവെച്ചു. അതിൽ നിന്നുള്ള വയറുകൾ ഒന്നാമൻ രണ്ടാമന്റെ കൈയിലേക്ക് മാറി. (ആർമിക്ക് വേണ്ടി പ്രത്യേക രൂപത്തിൽ പണികഴിപ്പിച്ച ടെലിഫോണായിരുന്നു അത്)

“നോക്കു സുഹൃത്തേ, ഹിന്ദുസ്ഥാനി സൈന്യത്തിലെ ഒരു ചുണക്കുട്ടനാണ് നീയെന്നറിയാം. പക്ഷേ നീയൊരു മുസൽമാനാണെന്ന് കൂടി ഓർക്കുക. നിന്റെ സഹോദരങ്ങൾ തന്നെയാണ് ഇവിടെയുള്ളതും. ഹിന്ദുസ്ഥാൻ പാക്കിസ്ഥാന്റേതാണന്ന് തനിക്ക് അറിയാമല്ലോ. അധികം വൈകാതെ ഞങ്ങളുടെ ആ സ്വപ്നങ്ങൾ യാഥാർത്ഥ്യമാകും. കാശ്മീർ തന്നെ ഇപ്പോൾ ഞങ്ങളുടെ അധീനതയിലെത്തിയതുപോലെയാണ്. താങ്കൾക്ക് ഞങ്ങളെ ഇക്കാര്യത്തിൽ സഹായിക്കാനാകും. അതുകൊണ്ട് നീയൊരുപാകിസ്ഥാനിയാവുക. നിനക്ക്....”

“നിർത്തടാ നായിന്റെ മോനെ. എന്റെ രാജ്യത്തെക്കുറിച്ച് ഇനി ഒരക്ഷരം മിണ്ടിയാൽ ആ നാവ് ഞാൻ പിഴുതെടുക്കും. അതിനുവേണ്ടി ഒരു ഹിന്ദുസ്ഥാനി ‘കുറുബാനായാൽ’ അനേകം ഹിന്ദുസ്ഥാനികൾ ഉയർത്തെഴുന്നേൽക്കും. അതാണ് ഹിന്ദുസ്ഥാന്റെ ധർമ്മം. നീ പറഞ്ഞില്ലേ ഞാനൊരു മുസൽമാനാണെന്ന്. അതേടാ ഞാനൊരു മുസൽമാനാണ്. ഹിന്ദുസ്ഥാനി മുസൽമാൻ. നീയൊക്കെ വിതച്ച വൃത്തികെട്ട ഭീകരവാദത്തിന്റെ വിത്തുകൾ ഭക്ഷിച്ച മതതീവ്രവദികൾ എന്റെ രാജ്യത്തുമുണ്ട്. പക്ഷേ അവർക്കൊന്നും ആയുസ്സില്ലെന്നോർക്കുക. ഞാനെന്റെ അവ സാന ശ്വാസംവരെ എന്റെ രാജ്യത്തിനു വേണ്ടി പോരാടും നായ്ക്കളെ.”

ശബ്ദം നേർത്തതായിരുന്നെങ്കിലും ദൃഢതയുണ്ടായിരുന്നു അവന്റെ വക്കുകൾക്ക്.

“റെൻഡികാഔളാത്...” (വേശ്യയുടെ മകനേ)

സുവർണ്ണ മുദ്രധാരിയുടെ ഭാവം മാറിയത് പെട്ടെന്നായിരുന്നു. അയാൾ അർഷാദിന്റെ നെഞ്ചിൽ കൈമുട്ട് മടക്കി ഇടിച്ചു. അവന്റെ വായിൽ നിന്ന് ചോരതെറിച്ച് സുവർണ്ണ മുദ്രധാരിയുടെ മുഖത്ത് വീണു. അതിൽ അവന്റെ ഹൃദയം മുറിഞ്ഞ ചെറുകഷ്ണങ്ങളുണ്ടായിരുന്നു.

സുവർണ്ണമുദ്രധാരിയുടെ മുഖത്തേക്ക് തെറിച്ച ചോരത്തുള്ളികൾ രണ്ടാമൻ തുടച്ചുകൊടുക്കുമ്പോൾ അയാൾ അലറുകയായിരുന്നു.
"കൊടുക്കെടാ ഹറാം പിറന്നവന് ഷോക്ക് "

ടെലിഫോൺ വയറുകൾ ഒന്നാമൻ അർഷാദിന്റെ ജനനേന്ദ്രിയ ത്തിന്റെ മധ്യഭാഗത്തും, ഒരെണ്ണം ജനനേദ്രിയത്തിന്റെ തോൽ ഇല്ലാത്ത ഭാഗത്തും വലിച്ചുകെട്ടി. അത് ശരിയാണെന്ന് ഉറപ്പുവരുത്തിയിട്ട് മൂന്നാമൻ ടെലിഫോണിന്റെ സ്ക്രൂവിൽ പിടിച്ച് വേഗത്തിൽ ചലിപ്പിക്കാൻ തുടങ്ങി. അർഷാദ് പിടഞ്ഞുയർന്നു. സ്ക്രൂ ചലിപ്പിക്കുന്നതിന്റെ വേഗത ക്കനുസരിച്ച് അവൻ നിലവിളിക്കുകയും അവന്റെ ശരീരം 'റ' പോലെ വളഞ്ഞുയരുകയും ഒരു മരക്കഷ്ണം പോലെ നിലം പതിക്കുകയും ചെയ്തു.

## നാലാം ദിവസം

"വിശക്കുന്നില്ലേ സുഹൃത്തേ ?"

കാലടികൾ അടുത്തുവരുകയും അവനരുകിൽ വന്നിരുന്ന് തളർന്നുപോയ അവന്റെ ശിരസ്സ് കൈകളിലെടുത്തുകൊണ്ട് ചോദിക്കു കയും ചെയ്ത സൈനികനെ അവൻ ദയനീയമായി നോക്കി.
"എനിക്കറിയാം സൈനികാ"

അയാൾ അർഷാദിനെ പിടിച്ചെഴുന്നേൽപ്പിച്ച് ഭിത്തിയിൽ ചേർത്തി രുത്തി. അവന്റെ വായിൽ നിന്ന് അപ്പോഴും ഒരുതരം കൊഴുത്ത ദ്രാവകം ഒഴുകുന്നുണ്ടായിരുന്നു. അയാൾക്കൊപ്പമുണ്ടായിരുന്ന മറ്റൊരു സൈനി കൻ ഒരു പാത്രം അവനു മുന്നിലേക്ക് വെച്ചു.

"കഴിച്ചോളൂ സുഹൃത്തേ"

വീർത്ത കൺപോളകൾ ആയാസപ്പെട്ട് തുറന്ന് അവൻ ആർത്തി യോടെ പാത്രത്തിലേക്ക് നോക്കി. കാഴ്ച മങ്ങിയിരുന്നെങ്കിലും പാത്ര ത്തിലുള്ളത് മലമാണെന്ന് അവൻ തിരിച്ചറിഞ്ഞു. ആ നിമിഷം എവിടെ നിന്നെ ന്നറിയില്ല വറ്റിപ്പോയ അവന്റെ കണ്ണുകൾ നിറഞ്ഞുതുളുമ്പി.

"എന്താടാ ഹിമാറേ ഇങ്ങനെ നോക്കുന്നത്. കഴിച്ചോളൂ. നിന ക്കായി സ്പെഷ്യൽ ശേഖരിച്ചതാണ്. ഞങ്ങളുടെ മേലധികാരിയുടേത്. ഫ്രഷാണ് സാധനം. ഫുൾ വെജിറ്റേറിയനും. കഴിക്കൂ സഹൃത്തേ." വളരെ നേർത്ത ശബ്ദത്തിൽ അയാൾ അവനെ പ്രോത്സാഹിപ്പിച്ചു. അർഷാദ് സർവ്വനാഡീഞരമ്പുകളും തളർന്ന് ഭിത്തിയോട് ശിരസ്സ് ചേർത്തിരുന്നു.

"കഴിക്കെടാ പന്നീന്റെ മോനെ..."

അയാൾ ആക്രോശിച്ചുകൊണ്ട് അവന്റെ തളർന്ന ശിരസ്സ് പിടിച്ച് പാത്രത്തിലേക്ക് താഴ്ത്തി. അവൻ നിമിഷങ്ങളോളം ശിരസ്സുയർത്താ നാകാതെ അങ്ങിനെ കിടന്നു. കൈകൾ മുന്നിൽ കുത്തി, അപ്പോൾ അവന്റെ

മുഖം നിറയെ ഒരു തരം മഞ്ഞനിറമായിരുന്നു. അതുകൊണ്ട് പാകിസ്ഥാൻ സൈനികർ ആർത്തട്ടഹസിച്ചു.

## ഇന്ത്യൻ നേതാവിന്റെ മടക്കയാത്രാ ദിനം

ബോധമനസ്സ് അർഷാദിൽ നിന്ന് കൈവിട്ടുപോവുകയായിരുന്നു. കഴിഞ്ഞകാലം വെറും നിഴലുകളായി അവശേഷിച്ചൊരവസ്ഥയിലേക്ക് അവൻ വഴുതി വീണു. ബോധം മറയുകയും ചിലപ്പോഴൊക്കെ മടങ്ങി വരുകയും ചെയ്തു. അപ്പോഴൊക്കെ ഹിന്ദുസ്ഥാനെ കുറിച്ചും അവിടെ, തന്റെ ഗ്രാമത്തിൽ നിറവയറും താങ്ങി വഴിക്കണ്ണുമായി കാത്തിരിക്കുന്ന ഭാര്യയും അവന്റെ ഓർമ്മകളിൽ അവ്യക്തമായി തെളിയുകയും നിമിഷ നേരംകൊണ്ട് അത് ശിഥിലമാക്കുകയും ചെയ്തു. ഇനിയൊരു മോചന മില്ലെന്ന തിരിച്ചറിവിൽ കണ്ണീരില്ലാതെ അവൻ കരഞ്ഞു.

നേതാവിന്റെ അലങ്കരിച്ച വാഹനം മടക്കയാത്രക്കായി എയർ പോർട്ടിലേക്ക് പോകുമ്പോൾ അർഷാദ് തടവറയ്ക്കുള്ളിൽ കുഴഞ്ഞ് കിടന്ന വിസർജ്ജ്യവസ്തുക്കളിൽ എന്തിനോ വേണ്ടി പരതുകയായി രുന്നു. വ്യക്തമായിട്ടൊന്നും തിരിച്ചറിയാനാകാത്ത ഇരുട്ടറയിലെപ്പോഴോ അവന്റെ കൈകളിൽ അവൻ തിരഞ്ഞുകൊണ്ടിരുന്ന സുവർണ്ണ മുദ്രകളിലൊന്ന് തടഞ്ഞു. അവൻ എന്തോ തീരുമാനിച്ചുറപ്പിച്ചതുപോലെ ആയാസപ്പെട്ട് ഭിത്തിയിൽ നിവർന്നിരുന്നു. അപ്പോൾ അവനുമുന്നിൽ കാലവും പ്രകൃതിയും ഉണ്ടായിരുന്നില്ല. തന്റെ രാജ്യവും പാറിപ്പറക്കുന്ന വിജയവും പതാകയും മാത്രം തെളിഞ്ഞുനിന്നു. പിന്നെ അവൻ അമാന്തിച്ചില്ല, നിലത്തമർന്നിരുന്ന് കാലുകൾ നീട്ടിവെച്ച് കണ്ണുകൾ അടച്ച് തന്റെ തൊണ്ടക്കുഴിയിലേക്ക് സുവർണ്ണമുദ്ര കുത്തിയിറക്കി. ഒന്നല്ല, പല പ്രാവശ്യം അവന്റെ കൈകളിലൂടെ ചോരയൊഴുകിയിറങ്ങുമ്പോൾ അവന്റെ കണ്ണുകൾക്ക് മുന്നിൽ ഇരുട്ട് വന്നുമൂടുകയായിരുന്നു.

•

രാജീവ്.ജി.ഇടവ
Mob : 9995240785

## DECLARATION

Form IV (See Rule 8)

I, Manoj declare that I am the printer and publisher of the monthly entitled VAKKARIVU to be printed and published at Kollengode and that particulars in respect of the said monthly given here under are true to the best of my knowledge and belief.

| | | |
|---|---|---|
| Title of the monthly | : | VAKKARIVU |
| Language in which it is published | : | Malayalam |
| Periodicity of its publication | : | Monthly |
| Publisher's name and address | : | Manoj<br>Gaya, Near Post Office, Old Bazar,<br>Kollengode - 678 506 |
| Nationality | : | Indian |
| Place of publication | : | Kollengode<br>Gaya, Near Post Office, Old Bazar,<br>Kollengode - 678 506 |
| Printer's Name and address | : | Manoj<br>Gaya, Near Post Office, Old Bazar,<br>Kollengode - 678 506 |
| Name of the Printing Press where the monthly is actually printed and the true and precise description of the premises on which the press is installed | : | S. P. K. Printers<br>S.V. Street, Kollengode P.O. Palakkad. |
| Editor;s Name and address | : | Manoj<br>Gaya, Near Post Office, Old Bazar,<br>Kollengode - 678 506 |
| Nationality | : | Indian |
| Owner's Name | : | Manoj<br>Gaya, Near Post Office, Old Bazar,<br>Kollengode - 678 506 |
| Please state whether the owner owns "any other newspaper, and, if so its name, periodicity, language and place of publication | : | No |
| Please state whether the declaration is in respect of a monthly | : | Yes |

Kollengode
9.3.2010

(S/d)

മൂന്നാം സമ്മാനം നേടിയ ചെറുകഥ

# അപഹരിക്കപ്പെട്ട സ്വപ്നങ്ങൾ

**മീര ആലപ്പാട്ട്**

ഓൽ വേകുമ്പോഴുള്ള മത്തുപിടിപ്പിക്കുന്ന ഗന്ധം. ചപ്പാത്തി പരത്തുകയും കനലിൽ ചുട്ടെടുക്കുകയും ചെയ്യുന്ന ഒരു കൂട്ടം സ്ത്രീകൾ. വലിയ കെട്ടിടത്തിന്റെ ജാലകങ്ങളില്ലാത്ത വിശാലമായ മുറിയുടെ മൂലയിൽ ജ്വലിക്കുന്ന അടുപ്പുകൾ. ഒരു വശത്ത് ചിതറിക്കിടക്കുന്ന പാത്രങ്ങൾ. കത്തുന്ന അടുപ്പിനരികിലിരുന്ന് ഇനിയും അലിയാൻ തുടങ്ങാത്ത മഞ്ഞുമലയെ നോക്കി ബാണി ഇരുന്നു. ശരീരത്തെ പൊതിഞ്ഞിരിക്കുന്ന ചേലയുടെ നേർത്ത സാമിപ്യത്തിലും മഞ്ഞ് അസ്ഥിതുളച്ച് മജ്ജയിലേയ്ക്ക് പടരുകയാണ്. അടുപ്പിനരികിലേയ്ക്ക് കുറേക്കൂടി അടുത്തിരുന്നു അവൾ.

വല്ലപ്പോഴും കൂട്ടിമുട്ടുന്ന പാത്രങ്ങളുടെ കലമ്പൽ അവിടുത്തെ നിശബ്ദതയെ ഭഞ്ജിച്ചു. ത്വക്കിനുള്ളിൽ നിന്നും മാംസം വാർന്നുപോയ സ്ത്രീകളായിരുന്നു അധികവും. ജോലികളിൽ മുഴുകിയിരുന്ന അവരുടെ കണ്ണുകൾ മാത്രമാണ് സംസാരിച്ചിരുന്നത്. ആത്മാവിന്റെ ഭാഷയാണതെന്ന് ബാണിക്ക് പലവട്ടം തോന്നിയിട്ടുണ്ട്. ജീവിതം ശിഥിലമാക്കപ്പെട്ട സ്ത്രീകളാണല്ലോ ഓരോരുത്തരും.

തന്റെ മടിയിൽ തലവെച്ചുറങ്ങുന്ന മകളെ ബാണി സ്നേഹത്തോടെ നോക്കി. തലകുനിച്ച് അവളുടെ കവിളിൽ ഉമ്മവച്ചു. പിന്നെ എന്തോ ഭയത്തോടെ ഓർത്തിട്ട് അവളെ വേഗം അട്ടിയായി വെച്ചിരിക്കുന്ന ഗോതമ്പു ചാക്കുകൾക്കിടയിൽ കിടത്തി. പകലുദിക്കുന്നതും അസ്തമിക്കുന്നതുമല്ലാതെ സമയകാലബോധം എന്നേ നഷ്ടമായിരുന്നു. വേദനയുമായി കണ്ണീരുപ്പ് വജ്രമുത്തുപോലെ തിളങ്ങി നിൽക്കുന്ന എല്ലാ കണ്ണുകളിലും ഒരേ ഭാവമായിരുന്നു. കണ്ഠത്തിൽ കുരുങ്ങിപ്പോകുന്ന തേങ്ങലുകൾ. പരസ്പരം അറിയാതിരിക്കാൻ എല്ലാവരും ശ്രമിച്ചിരുന്നു. മിഴികളാലവർ വിലാപവാക്യങ്ങൾ കൈമാറിക്കൊണ്ടിരുന്നു.

പുറത്ത് ബൂട്ടിന്റെ പരുക്കൻ സ്വരം. വാതിൽ കടന്നുവന്നയാൾ തന്റെ കൈയിലിരിക്കുന്ന തോക്ക് തറയിലിടിച്ച് ശബ്ദമുണ്ടാക്കിക്കൊണ്ട് ചോദിച്ചു.

"ഭക്ഷണം റെഡിയായോ...........?

എന്തെങ്കിലും മറുപടി കേൾക്കുംമുമ്പ് ചപ്പാത്തി പരത്തുന്ന സ്ത്രീയുടെ മുടിയിൽ പിടിച്ചുവലിച്ചു കൊണ്ടയാൾ വീണ്ടും ചോദിച്ചു.

"എന്താടീ ഇത്ര താമസം ?"

പിന്നെ എല്ലാവരേയും ജ്വലിക്കുന്ന കണ്ണുകളോടെ നോക്കി. ആ സ്ത്രീയെ

വേദനിപ്പിച്ച ആനന്ദവുമായി പുറത്തേക്കു പോകുന്ന അയാളെ ബാണി പകയോടെ നോക്കി. ആ നിമിഷം അവളുടെ മനസ്സിൽ അപഹരിക്കപ്പെട്ട തന്റെ നാടിനെക്കുറിച്ചും ഹനിക്കപ്പെട്ട സ്വാതന്ത്ര്യത്തെക്കുറിച്ചും ബലി നൽകപ്പെട്ട പ്രിയപ്പെട്ടവരെക്കുറിച്ചുമുള്ള ഓർമ്മകൾ ആളിക്കത്തി.
കത്തുന്ന വിറകുകൊള്ളി അയാളുടെ നെഞ്ചിൽ കുത്തിയിറക്കാൻ കഴിഞ്ഞെങ്കിൽ............. ആ നിമിഷത്തെ തന്റെ നിസ്സഹായതയിൽ അവളുടെ ഉള്ളം തേങ്ങി.

യുദ്ധം. ചോരകൊണ്ടെഴുതിയ വാക്ക്. ആഹ്ലാദവും ആഘോഷവുമായി ജേതാക്കൾ പരാജിതരുടെ മേൽ ആധിപത്യം സ്ഥാപിക്കുമ്പോൾ സ്വന്തം നാടിനെയോർത്തു വിലപിക്കുന്ന, ഒരു സമരമുഖത്തും കൊടിയേന്താത്ത സാധാരണ മനുഷ്യർ. അവരനുഭവിക്കുന്ന പീഢനങ്ങൾക്ക് കാലം മാത്രം മാപ്പുസാക്ഷിയായി.

മുടിയിഴകൾ പറിച്ചെടുക്കപ്പെട്ട വേദനയുമായിരിക്കുന്ന സ്ത്രീയുടെ അടുത്തേയ്ക്ക് ബാണി ചെന്നു. അവരുടെ ശിരസ്സിൽ തലോടി അവൾ അടുത്തിരുന്നു. അവളോടവർ പറഞ്ഞു.
"വേദനയില്ല കുട്ടി..... ഇവിടെയുള്ള സ്ത്രീകളെല്ലാം ചലിക്കുന്ന ജഡമല്ലേ, ഒരു കൂട്ടം അനാഥശവങ്ങൾ."

യുദ്ധത്തടവുകാരായി പിടിക്കപ്പെട്ട സ്ത്രീകളായിരുന്നു അവർ. ഓരോരുത്തരും കുടുംബത്തിലെ പുരുഷന്മാർക്ക് എന്താണ് സംഭവിച്ചതെന്ന് ഉത്കണ്ഠപ്പെട്ടുകൊണ്ടിരുന്നു. ഒരു ദിവസം അവർ അപ്രത്യക്ഷരാകുകയായിരുന്നു. നടുക്കുന്ന സ്ഫോടന പരമ്പരകൾക്കൊടുവിൽ ഒഴുകുന്ന ചോരച്ചാലുകളും മാംസത്തുണ്ടുകളുമായിരുന്നു ചുറ്റും.

ഭക്ഷണം വിളമ്പുന്ന നേരത്ത് ബാണിയെ മറ്റു സ്ത്രീകൾ ഒഴിവാക്കുമായിരുന്നു. അവളിലവശേഷിച്ച യൗവ്വനത്തിന്റെ കൊഴുപ്പ് കിരാതന്മാരിൽ നിന്നു മറച്ചുവെയ്ക്കാൻ. കനത്ത തിരശ്ശീലയിട്ടു മറച്ച തീൻമുറിയിൽ നിന്നു പിന്തിരിയുമ്പോൾ അവർക്ക് മനസ്സെന്ന അവയവം നഷ്ടപ്പെട്ടിരുന്നു.

പാപപുണ്യങ്ങളാൽ വിഭജിക്കപ്പെട്ട സ്വർഗ്ഗനരകങ്ങൾ, മൃത്യുവിനപ്പുറമല്ലെന്നും ജനിമൃതികൾക്കിടയിലെ വർത്തമാനകാല അനുഭവങ്ങളുമാണെന്നവർ അറിഞ്ഞു. മൗനത്തിന്റെ നാനാർത്ഥങ്ങൾ ഗ്രഹിച്ച് അവർ നിശ്വാസമുതിർത്തു. യുദ്ധഭൂമിയിൽനിന്നും ദിക്കറിയാതെയുള്ള പലായനത്തിനിടയിലാണ് അവർ ബന്ധിതരായതും തടവിലാക്കപ്പെട്ടതും.
ബാണി വേദനിപ്പിക്കുന്ന ചിന്തകളിലായിരുന്നു. കയ്പ്പുള്ള ഓർമ്മകൾ അവളെ വേട്ടയാടിക്കൊണ്ടിരുന്നു. അടുത്ത നിമിഷത്തിൽ പുറത്തൊരു സ്ഫോടന ശബ്ദം കേട്ടു. അതൊരു പടയൊരുക്കത്തിന്റെ മുന്നോടിയാണെന്ന തിരിച്ചറിവ് അവളെ സംഭീതയാക്കി. ഗോതമ്പുചാക്കുകളുടെ മറവിൽക്കിടക്കുന്ന മകളെ കുറിച്ചവളോർത്തു. ആ നേരം തന്നെ ഭർത്താ

വിന്റെ രൂപവും മനസ്സിൽവന്നു. കാലം മായ്ക്കാത്ത മുഖം. മകൾക്കിപ്പോൾ പത്തു വയസ്സായിരിക്കുന്നു. അവൾക്കു രണ്ടു വയസ്സുള്ളപ്പോഴായിരുന്നു അതിർത്തി സേനയിലായിരുന്ന ഭർത്താവ് നാട്ടിൽ വന്നുപോയത്. പിന്നീ ടൊരിക്കലും അദ്ദേഹം വന്നില്ല. മരിച്ചു എന്നറിയിച്ചിട്ടും അവളുടെ ജ്യേഷ്ഠൻ പറയുമായിരുന്നു.

"നുണയാണത് അവൻ വരും, വരാതിരിക്കില്ല....

ജ്യേഷ്ഠന്റെ വാക്കുകൾ വിശ്വസിച്ച് കാത്തിരുന്ന കാലങ്ങൾ. ഭർത്താവിന്റെ മരണം സത്യമായിരുന്നുവെന്ന് കാലം പിന്നീട് തെളിയിച്ചു. പിന്നെ ജ്യോഷ്ഠന്റെ ജീവിതം തനിക്കും കുഞ്ഞിനും വേണ്ടിയായിരുന്നു.

നോക്കെത്താദൂരത്തോളം ഗോതമ്പുപാടങ്ങൾ നിറഞ്ഞ ഗ്രാമം. ശാന്തരായി സമാധാനത്തോടെ ജീവിച്ച ഗ്രാമീണർ, ഒരു കൊടിയുടേയും നിറങ്ങൾ അവരുടെ ജീവിതത്തിൽ സ്വാധീനം ചെലുത്തിയില്ല. കോവിൽ നടയിലെ ആൽമരത്തറയിൽ എല്ലാ സായന്തനങ്ങളിലും അവർ ഒത്തുകൂ ടി. കൃഷിയെക്കുറിച്ചും വിളകളെക്കുറിച്ചും പുതിയ വിത്തുകളെക്കുറിച്ചും പുത്തൻ കൃഷിരീതികളെക്കുറിച്ചും അവർ സംവാദം നടത്തി. ശാന്തമായ ആ ജീവിതങ്ങളിലേയ്ക്കാണ് ഒരു അധിനിവേശം പോലെ അന്യവാസി കൾ ജോലിയന്വേഷിച്ചെത്തിയത്. ആദ്യമൊക്കെ ഗ്രാമീണരോട് വിധേയത്വം ഭാവിച്ച അവർ അധികവേതനത്തിനുവേണ്ടി ഗ്രാമവാസികളോട് കലഹി ച്ചു. നിറമുള്ള കൊടികൾ വയലുകളിൽ നാട്ടി മുദ്രാവാക്യം വിളിച്ചു. ആഗ തമാകുന്ന ദുരന്തദിനങ്ങളുടെ തുടക്കമായിരുന്നു അത്. പരദേശികളുടെ അംഗബലം ക്രമേണ വർദ്ധിച്ചുവന്നു. തൊഴിൽ നിയമങ്ങളെടുത്ത് വ്യാഖ്യാ നിക്കുകയും, അവ ലംഘിച്ചാലുണ്ടാകുന്ന ഭവിഷ്യത്തുകളെക്കുറിച്ചും പറഞ്ഞ് ഗ്രാമീണരെ അസ്വസ്ഥരാക്കി. പിന്നീട് കൃഷിയിടങ്ങൾ സ്വന്തമാ ക്കിയെടുക്കാൻ ആയുധമേന്താനും തുടങ്ങി. സ്വസ്ഥമായിരുന്ന ഗ്രാമജീ വിതം ചോരമണക്കുന്ന ദുരന്തഭൂമിയിലേയ്ക്ക് ക്രമേണ നിപതിക്കുകയാ യിരുന്നു. ഗത്യന്തരമില്ലാതെ ശാന്തശീലരായിരുന്ന ഗ്രാമീണരും പ്രത്യാക്ര മണങ്ങൾ ആരംഭിച്ചു. നിലനിൽപ്പിനുവേണ്ടി കൃഷിയിടങ്ങൾ സംരക്ഷിക്കാ നും, ജീവൻ രക്ഷിക്കാനുംവേണ്ടി. ഗ്രാമത്തിലെ കലാപം മാധ്യമങ്ങളിൽ ചുവന്ന മഷിയണിഞ്ഞ വാർത്തകളായി. ചാനൽ ദൃശ്യങ്ങളിൽ ഗ്രാമം ചുവ പ്പണിഞ്ഞുനിന്നു.

തികച്ചും ആകസ്മികമായാണ് കലാപം പടർന്ന ഗ്രാമത്തിന്റെ കൈവഴികളിലൂടെ അതിർത്തി കടന്നെത്തിയ അയൽരാജ്യത്തിന്റെ ആക്ര മണപരമ്പര തുടങ്ങിയത്. വീടുകൾ തകർക്കപ്പെട്ടു, പുരുഷന്മാർ വധിക്ക പ്പെട്ടു, സ്ത്രീകൾ മാനഭംഗത്തിനിരയായി. പ്രത്യേക മുദ്രയുള്ള തൊപ്പിക ളണിഞ്ഞ അവരുടെ കുപ്പായത്തിനു പച്ചനിറമായിരുന്നു. കുപ്പായത്തിൽ വാപിളർന്നു നിൽക്കുന്ന സിംഹത്തിന്റെ ചിത്രം തുന്നിപ്പിടിപ്പിച്ചിരുന്നു. ബന്ധിതരാക്കപ്പെട്ട സ്ത്രീകളുടെ ശരീരം യുദ്ധക്കളമാക്കി അവർ ആർത്ത

ട്ടഹസിച്ചുകൊണ്ടിരുന്നു. ഒടുവിൽ അവരുടെ ക്രൂരതകൾക്ക് ഇരയാകാൻ, അടിമവേല ചെയ്യിക്കാൻ തടവറയുടെ ഇരുളിൽ അടയ്ക്കപ്പെട്ട ഒരു കൂട്ടം സ്ത്രീകൾ. രാത്രികളിൽ സ്ത്രീകളെ തേടിവരുന്ന പുരുഷരൂപങ്ങൾ ചോദിച്ചു കൊണ്ടിരുന്നു.

"ആരാണ് പതിനേഴാം നമ്പർ......? ഇരുപത്തിയഞ്ചാം നമ്പർ..........? മങ്ങിയ വെളിച്ചത്തിന്റെ അവ്യക്തതയിൽ അവർ ഒരു സ്ത്രീയുടേയും മുഖം കണ്ടില്ല. വെറും അക്കങ്ങൾ മാത്രമായ അവരുടെ ശരീരം നഗ്നമാക്കി ഉഴുതുമറിച്ചുകൊണ്ടിരുന്നു. അവരന്വേഷിച്ച ഇരുപത്തിയഞ്ചാം നമ്പർ ബാണിയായിരുന്നു. ഓരോ രാത്രിയും ഞാനാണതെന്നു മറ്റു സ്ത്രീകൾ പറയുമ്പോൾ മകളെ ചേർത്തുപിടിച്ച് ചാക്കുകെട്ടുകളുടെ മറവിലെ ഇരുട്ടുപുതച്ച് അനങ്ങാതിരിക്കും ബാണി. ആ വലിയ കെട്ടിടത്തിന് പുറത്ത് അവർക്ക് സ്വാതന്ത്ര്യമുണ്ടായിരുന്നില്ല.

തോക്കുമായി കാവൽനിൽക്കുന്നവരേയും, ദുരെയുള്ള മഞ്ഞുമലകളേയും പൊട്ടിവിണ്ടുകീറിയ ചുവരിലെ വിള്ളലുകളിലൂടെ അവർക്കു കാണാമായിരുന്നു. കനൽച്ചൂട് പുതച്ച് ശൂന്യമായ ഗോതമ്പുചാക്കുകൾക്കു മേൽ ചുരുണ്ടുകിടക്കുമ്പോൾ പൊലിഞ്ഞുപോയ ജീവിതത്തെക്കുറിച്ചോർത്ത് അവർ ശബ്ദമില്ലാതെ കരഞ്ഞു. ഏതു സമയത്തും അകത്തുവരാവുന്ന കറുത്ത സത്വങ്ങളെ തിളച്ചുമറിയുന്ന ദാലിൽ മുക്കിക്കൊല്ലണമെന്നവർ ആശിച്ചു. പക്ഷെ കൊല്ലാനും മരിക്കാനുമാകാതെ ഓർമ്മകളിലലിഞ്ഞ് അവർ മൗനികളായി ഏകാന്തതയുടെ ആൾരൂപങ്ങൾപോലെ. അതിജീവന സ്വപ്നങ്ങൾ അസ്മതിച്ചുപോയ ഒരു ജനതയുടെ ശേഷിപ്പുകൾ. കാവൽക്കാരോ രക്ഷാകവചമോ ഇല്ലാതെ എല്ലാ അക്രമങ്ങൾക്കും വിധേയരായി സ്വന്തം ദുർവിധിയെ ശപിച്ച് അവർ ജീവിച്ചിരിക്കുന്ന രക്തസാക്ഷികളായി.

അതിശൈത്യമുള്ള ഒരു ദിവസമായിരുന്നു അന്ന്. പുലർന്നിട്ടും മഞ്ഞുരുകാൻ മടിച്ചുനിന്നു. തീ പിടിപ്പിക്കുകയായിരുന്നു ബാണി. ഓരോരുത്തരും അടുപ്പിനരികിലിരുന്നു ജോലികൾ തുടങ്ങിക്കഴിഞ്ഞിരുന്നു. അപ്പോൾ അകത്തേയ്ക്കു കടന്നുവന്ന കറുത്ത കോട്ടിട്ട പട്ടാളക്കാരൻ ചപ്പാത്തി പരത്തുന്ന സ്ത്രീയെ പിടിച്ചുയർത്തി മാറോടമർത്തി. തന്റെ ബലിഷ്ഠകരങ്ങളിൽ പിടയുന്ന സ്ത്രീയെ നോക്കി പൊട്ടിച്ചിരിച്ചു. ആളുന്ന അഗ്നിയുടെ മറപിടിച്ച് ബാണി മറുപുറത്തിരുന്നു. പിന്നെ, ഒരു കോണിലായി ചുരുണ്ടുകിടന്ന വൃദ്ധയെ പിടിച്ചുയർത്തി. അവരുടെ കരച്ചിൽ അയാൾ വകവെച്ചതേയില്ല. ദൈന്യമാർന്ന അവരുടെ മുഖത്ത് പാന്റിന്റെ സിബ്ബ് വലിച്ചുതുറന്ന് അയാൾ തന്റെ രഹസ്യാവയവം പുറത്തെടുത്ത് ഉരസി. അശ്ലീലവാക്കുകൾ ചവച്ചുതുപ്പി. സിരകളിലേയ്ക്ക് ഇരച്ചുവന്ന ബാണിയുടെ രോഷത്തിന്റെ ലാവ തിളച്ചുമറിഞ്ഞു. പെട്ടെന്നവൾ അടുപ്പിൽനിന്നു കത്തുന്ന വിറകുകൊള്ളി വലിച്ചെടുത്ത് ആ നരാധമന്റെ നെഞ്ചിൽ കുത്തി

യിറക്കി. അയാൾ ഒരു ഭീകരമായ അലർച്ചയോടെ പുറത്തേയ്ക്കോടി.

എന്താണ് സംഭവിച്ചതെന്നറിയാതെ മറ്റുള്ളവർ പകച്ചിരുന്നു. പിന്നെ പരസ്പരം നോക്കി.

"ഈ ക്രൂരത അവസാനിപ്പിക്കാം. മരണം മാത്രമാണ് നമ്മുക്കിനിയുള്ള മോചനം."

പേടിച്ചുവിറയ്ക്കുന്ന മകളെ ചേർത്തുപിടിച്ച് ബാണി ഉച്ചത്തിൽ പറഞ്ഞു.

നിമിഷത്തിനുള്ളിൽ പാഞ്ഞെത്തിയ ആയുധധാരികൾ പ്രഹരങ്ങളാരംഭിച്ചു.

"ആരാണിത് ചെയ്തത് കൊടിച്ചിപ്പട്ടികളേ.....?

അവർ ആക്രോശിച്ചുകൊണ്ടിരുന്നു.

"ഞങ്ങളാണത് ചെയ്തത്..... ഞങ്ങളാണത് ചെയ്തത്......

ഓരോരുത്തരും കുറ്റമേറ്റുകൊണ്ടിരുന്നു. തടവറയിൽ ചോരപ്പാടുകൾ വീണുകൊണ്ടിരുന്നു. ഓരോരുത്തരും ക്രൂരമായി മർദ്ദിക്കപ്പെട്ടു. ശിരസ്സിൽനിന്നും രക്തമൊലിപ്പിച്ചുനിന്ന ബാണിയെ സമീപിച്ച് ഒരാൾ അലറി.

"നിന്റെ മകളെവിടെ, അവളെ വിട്ടുതരണം........

ബാണി അയാളുടെ കാലിൽ വീണു.

"നിങ്ങളിപ്പോൾ പോകു. അവൾക്ക് പൊള്ളുന്ന പനിയാണ്. അസുഖം മാറിക്കഴിഞ്ഞ് ഞാനവളെ വിട്ടുതരാം."

അയാൾ പുറത്തേയ്ക്കു പോയി. കൂടെ മറ്റുള്ളവരും. നിണമണിഞ്ഞ ദേഹവുമായി സ്ത്രീകൾ വേച്ചുവേച്ചു നടന്നു. വൃദ്ധരായ സ്ത്രീകൾ ഒരു കോണിൽ ഞരക്കവുമായി കിടന്നു.

"കരയരുത്. ...ഇനിയാരും കരയരുത്. ഇവരുടെ മുന്നിൽ കരയുന്നത് സ്ത്രീത്വത്തിനും നമ്മുടെ നാടിനും അപമാനമാണ്. അപഹരിക്കപ്പെട്ട നമ്മുടെ നാടിനുവേണ്ടി നമ്മുക്ക് കൂട്ടത്തോടെ മരിക്കാം."

ഇത്രയും പറഞ്ഞ ബാണി ആളിക്കത്തുന്ന അടുപ്പിനരുകിൽ ചേർന്നുനിന്ന് ചേലത്തുമ്പ് അഗ്നിയിൽ കൊളുത്തി. തീനാളങ്ങൾ ബാണിയെ പുണർന്നു.

അമ്മേ.... എന്നും ബാണീ..... എന്നും വിളിച്ച് അവളുടെ മകളും മറ്റു സ്ത്രീകളും കത്തുന്ന ബാണിയെ ആലിംഗനം ചെയ്തു. അഗ്നി നാമ്പുകൾ വൻമരമായി പന്തലിച്ചു വളർന്നു. തിളച്ചുമറിയുന്ന ദാലിന്റെ ഗന്ധത്തോടൊപ്പം കരിയുന്ന മാംസഗന്ധവും ഏറ്റുവാങ്ങിയ കാറ്റ് മഞ്ഞിൻ താഴ്വരയിലേക്ക് ഭയന്ന് ഓടിപ്പോകാൻ തുടങ്ങി.

•

മീര ആലപ്പാട്ട്
Mob : 9961077837

മൂന്നാം സമ്മാനം നേടിയ ചെറുകഥ

# ഹല്ലേലൂയ

ആന്റോ. എം

ആഗ്നസ് ആന്റിയെ ജവഹർ നഗറിലെ ക്രിസ്ത്യാനികൾ കാണുന്നത് പള്ളി പോലെയാണ്. ആന്റിയുടെ മുന്നിലെത്തിയാൽ പരദൂഷണക്കാരി ജെന്നിഫർ പോലും ചുണ്ടനക്കുന്നത് മത്തായിയുടെ സുവിശേഷത്തെപ്പറ്റിയും, ജോബിന്റെ പുസ്തകത്തെയും പറ്റി പറയാൻ മാത്രമാണ്. ശനിയാഴ്ചകളിൽ നഗറിലെ മദ്ധ്യവയസ്കരെല്ലാം ആന്റിയുടെ വീട്ടിലെത്തും. മാതാവിന്റെ നൊവേന ചൊല്ലുമ്പോൾ അൾസറിന്റെ സുഹൃത്തായ ഡിക്രൂസങ്കിൾ ആറ് മണിക്ക് കഞ്ഞികുടിക്കുന്ന കാര്യം പോലും മറന്നുപോകാറുണ്ട്. നോവേന കഴിഞ്ഞാൽ പിന്നീട് സ്വയം പ്രേരിത പ്രാർത്ഥനയാണ്. വേദന കാർന്നുതിന്നുന്ന സകലർക്കുവേണ്ടിയും യാചനകളുയരും. അന്ന് ക്ലാരയുടെ വീട്ടിൽ വച്ച് നടന്ന പ്രാർത്ഥനയിൽ 'ലോകത്തിലെ സാമ്പത്തിക മാന്ദ്യത്തെ അങ്ങയുടെ കൈകളിൽ സമർപ്പിക്കുന്നു'വെന്ന് ആഗ്നസാന്റി വിളിച്ചുപറഞ്ഞപ്പോൾ കൂട്ടായ്മയിലെ വിദ്യാഭ്യാസം കുറഞ്ഞ ഡെയ്സിക്കൊന്നും മനസ്സിലായില്ല. സാമ്പത്തികമെന്ന പ്രയോഗം ലളിതമായിരുന്നെങ്കിലും 'മാന്ദ്യ' മെന്നത് തന്റെ മകന്റെ ബുദ്ധിമാന്ദ്യത്തേക്കുറിച്ചാകുമോ എന്നവൾ ശങ്കിച്ചു. കഴിഞ്ഞ ആഴ്ച ഡോക്ടറെ കാണാനായി വല്ലതും തരണമെന്ന് പറഞ്ഞപ്പോൾ നൂറു രൂപയല്ലേ ആന്റിക്ക് തരാൻ പറ്റിയുള്ളൂ. അതുകൊണ്ടായിരിക്കും തനിക്കു വേണ്ടി പ്രാർത്ഥിച്ചതെന്ന് ഡെയ്സി കരുതി. കോളനിയിലെ ശാന്ത പണയം വയ്ക്കാനായി വളയെടുത്തു തന്നപ്പോൾ ചോദിച്ചത് ഇപ്പോഴുമുണ്ട് ഉള്ളിൽ

"ഈ തള്ള എന്തിനാ എന്നും കിടന്ന് പ്രാർത്ഥിക്ക്ണത്? പോക്കില്ലാത്തതോണ്ടല്ലേ ചോദിച്ചത്? പണ്ടമൊന്നും വേണ്ട. ഒരു അഞ്ഞൂറ് രൂപയെങ്കിലും തന്നൂടെ? ഒന്നുമല്ലേലും നീ അവിടത്തെ വേലക്കാരിയല്ലേ?" ഡെയ്സി കണ്ണുകളടച്ച് പ്രാർത്ഥിച്ചു. എന്റെ മോന്റെ അസുഖം മാറ്റണേ. ഗ്രാനൈറ്റ് തറയിൽ ഇരുന്നതുകൊണ്ട് ഡെയ്സിക്ക് നല്ല തണുപ്പ് തോന്നി. കൊച്ചമ്മമാർ ഇരിക്കുന്ന കുഷ്യനിട്ട കസേരയിലൊക്കെ ഒരു ദിവസം ഇരിക്കണം.

"പിശാചിന്റെ ആക്രണണങ്ങളിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമേ." ആഗ്നസാന്റിയുടെ സ്വരം ഉച്ചത്തിലായി. ഡെയ്സിക്ക് കുറ്റബോധം തോന്നി. എല്ലാവരും കരങ്ങളുയർത്തി സൃഷ്ടാവിനെ സ്തുതിക്കുമ്പോൾ

എന്റെ ശ്രദ്ധമാത്രം തെന്നിപ്പോയതെന്തുകൊണ്ടാണ്?

ഞങ്ങൾ അങ്ങയെ സ്തുതിക്കുന്നു. ആരാധിക്കുന്നു. നന്ദി പറയുന്നു.

"ഹല്ലേലൂയ"

കണ്ഠങ്ങൾ ഉന്മാത്താവസ്ഥയിലായി. ഡെയ്സിയും മിഴികളടച്ചു. ജീവിതത്തിൽ ലഭിച്ച നന്മകൾക്കൊക്കെയും നന്ദിപറഞ്ഞു.

"ഹലബല...ഹലബല...വടഹുഡ...ഹലബല്ല...."

ഡെയ്സിക്ക് മനസ്സിലായി. ആഗ്നസാന്റിക്ക ഭാഷാവരം ലഭിച്ചിരിക്കുന്നു. പ്രപഞ്ചനാഥൻ ആന്റിയോട് എന്തോ രഹസ്യമായി ഓതിക്കൊടുക്കുന്നു. എന്റെ മോന് രോഗശാന്തി കിട്ടിയെന്നാകണേ, ഡെയ്സി താഴ്മയോടെ അപേക്ഷിച്ചു. പ്രാർത്ഥനക്കുശേഷം ആന്റി ഭാഷാവരം വ്യാഖ്യാനിച്ചു തരാറില്ല. അതുകൊണ്ട് മോന്റെകാര്യമാണോയെന്ന് ചോദിക്കാനും നിവൃത്തിയില്ല.

പെട്ടെന്ന് ഡെയ്സിയെ ആരോ ചുമലിൽ തട്ടി.

ആഗ്നസാന്റി.

വീട്ടിലേക്ക് പോകാനായി കണ്ണ് കാണിച്ചു. ഡെയ്സി ചാടിയെഴുന്നറ്റു. എന്തിനായിരിക്കും? വീടിന്റെ മുറ്റത്തുനിന്നുകൊണ്ടുതന്നെ എത്തിവലിഞ്ഞ് വീട്ടിലേക്ക് നോക്കി.

പോസ്റ്റ്മാൻ ഗേറ്റിൽ വന്ന് നിന്നു തട്ടുന്നു. ഈ പ്രാർത്ഥനയുടെ ഇടയിൽ ആന്റി ഇതെങ്ങനെ അറിഞ്ഞു. മറ്റാരും ഈ നേർത്ത ശബ്ദം കേട്ടതേയില്ല. ഡെയ്സി പോസ്റ്റ്മാന്റെ അടുത്തേക്ക് ചെന്നു. മണിഓർഡറാണ്. ബാംഗ്ലൂരിൽ നിന്നും ജോസ് രാജ് മോൻ അയച്ചതായിരിക്കും. ബേസിൻ സാറ് ആസ്ട്രേലിയയിൽ നിന്നും കഴിഞ്ഞ മാസം ചെക്കയച്ചതാണല്ലോ. രണ്ട് മക്കളാണ് ആന്റിക്ക് ജോസ് ഡോക്ടറും ബേസിൽ എഞ്ചിനീയറും. സകല ആത്മാക്കളെയും വിശ്വാസികൾ ഓർക്കുന്ന നവംബർ രണ്ടാം തിയ്യതി മക്കളിൽ ആരെങ്കിലും ഒരാളെത്തും. ഈ വർഷം ജോസ് വന്നാൽ അടുത്ത വർഷം ബേസിൽ ആയിരിക്കും എത്തുക. ആന്റിയുടെ ഭർത്താവ്, അവരുടെ അപ്പച്ചന്റെ, കുഴിമാടത്തിനരികെ മകനും കുടുംബവും അല്പനേരം നിൽക്കും. ഡെയ്സി ആന്റിയുടെ മക്കളോടും, ചെറുമക്കളോടും ഒന്നും സംസാരിക്കാറില്ല. എങ്ങനെ വിശേഷങ്ങൾ ചോദിക്കും? മൊത്തം ഇംഗ്ലീഷല്ലേ.

പ്രാർത്ഥനകഴിഞ്ഞുവന്ന ആഗ്നസാന്റി വളരെ സന്തോഷത്തിലായിരുന്നു. മണിഓർഡർ പോലും സംസാരിച്ചുകഴിഞ്ഞിട്ടാണ് വാങ്ങി നോക്കിയത്.

"എത്രനാളത്തെ ആഗ്രഹമായിരുന്നു. ഏയ്ഞ്ചിൽ ടിവിയിലെ പ്രോഗ്രാമിൽ പങ്കെടുക്കണമെന്നത്. ക്ലാരയുടെ ഹസ്ബന്റ് വിചാരിച്ചതുകൊണ്ട് നടന്നു. ഒരിക്കലെങ്കിലും ധ്യാനം കൂടിയവരേ എടുക്കത്തുള്ളു."ആന്റി നിറുത്താതെ പറഞ്ഞുകൊണ്ടിരുന്നു.

"ഏത് പരിപാടിയാ ആന്റി ?" ഡെയ്സി ആരാഞ്ഞു.

"ജാഗരണ പ്രാർത്ഥന. വെള്ളിയാഴ്ച പോണം. ലൈവ് ഷോയാ. അന്ന് നീ ഇവിടെ കിടന്നോ. കള്ളന്മാരുടെ ശല്യമൊക്കെ ഉള്ളതാ. ഉപവാസ പ്രാർത്ഥനയാണ്. അന്ന് നീ വല്ലതും വച്ച് കഴിച്ചോ. എനിക്ക് ഒന്നും വേണ്ട." ആന്റി എപ്പോഴും പറയാറുള്ളതാണ്. ഈ ജാഗരണ പ്രാർത്ഥനയെപ്പറ്റി. എയ്ഞ്ചൽ ടിവിയിൽ വെള്ളിയാഴ്ചതോറും ഉറക്കമിളച്ചുള്ള പ്രാർത്ഥന ലൈവായി കാണിക്കാറുണ്ട്. അതിലൊന്നിൽ പങ്കെടുക്കണമെന്നുള്ളത് ആന്റിയുടെ വലിയൊരു ആഗ്രഹമായിരുന്നു. ചിലപ്പോഴൊക്കെ ഡെയ്സി ഈ ഏയ്ഞ്ചൽ ചാനലിനെ ശപിച്ചിട്ടുണ്ട്. അങ്ങനെയൊന്നുള്ളതു കൊണ്ടല്ലേ കോളനിയിലെ എല്ലാവരും കാണുന്ന ഐഡിയ സ്റ്റാർ സിംഗർ അവൾക്ക് കാണാൻ പറ്റാത്തത്.

വെള്ളിയാഴ്ച രാവിലെ തന്നെ ആന്റി സ്റ്റുഡിയോയ്ലേക്ക് പോയി. ക്ലാരയും കൂടെയുണ്ടായിരുന്നു. അവർ കണ്ണിൽ നിന്നും മറഞ്ഞപ്പോൾ തന്നെ ഡെയ്സി ഓടിവന്ന് ടിവി ഓൺ ചെയ്തു.

ഹായ്! മമ്മൂട്ടിയുടെ ഡാൻസ്. വേറൊരു ചാനലിൽ തമാശകള്....

അവൾ റിമോട്ടിൽ ചാനലുകൾ മാറ്റിക്കൊണ്ടേയിരുന്നു. ആന്റി ഒന്നും അറിയുന്നില്ലല്ലോ.

ആഗ്നസാന്റി ചാനലിന്റെ മുറ്റത്തെത്തി. വലിയ കാറുകളൊക്ക പാർക്ക് ചെയ്തിരിക്കുന്നു. ആറ്റുനോറ്റിരുന്ന ആഗ്രഹമാണ് ഇന്ന് പൂവണിയുന്നത്. വെറുതെ അകത്തേക്ക് നടന്നു. എ.സിയുടെ നല്ല തണുപ്പ്. വിശാലമായ മുറികൾ. രണ്ട് പെൺകുട്ടികൾ എന്തോ അടുക്കിവയ്ക്കുന്നു. അവർ ആന്റിയെ നോക്കി ചിരിച്ചു.

"ജാഗരണ പ്രാർത്ഥനക്ക് വന്നതാ"

"അതെ", ആന്റി പതിഞ്ഞ രീതിയിലാണ് മറുപടി പറഞ്ഞത്.

പെൺകുട്ടികളിൽ ഒരാൾ എന്തോ തിരയുന്നു.

"പതിനഞ്ചാമത്തെ കാർഡെവിടെയാ റോസീ?"

അവൾ കൂട്ടുകാരിയോട് ചോദിച്ചു.

"ഞാൻ കണ്ടില്ലെന്നേ. വേറെ ഏതെങ്കിലും കാർഡെടുത്ത് വച്ചോ. ദാ, ഇതെടുക്ക്."

അവൾ തറയിൽ ചിതറിക്കിടന്ന തുണ്ടു കാർഡെടുത്ത് നീട്ടി. ആഗ്നസാന്റിയുടെ ഹൃദയത്തിൽ ഒരു കോട്ട ഇടിഞ്ഞുവീഴുന്നതിന്റെ ഒച്ചകേട്ടു.

വചനപ്പെട്ടി.

പ്രാർത്ഥനായോഗത്തിൽ കണ്ണടച്ച് ധ്യാനനിരതരായി ഇരുന്നതിനു ശേഷം ഓരോരുത്തരും ഭയഭക്തിയോടെ വചനപ്പെട്ടി തുറന്ന് ബൈബിളിലെ വാക്യങ്ങളെഴുതിയ കാർഡുകളിൽ നിന്നും ഒന്നെടുക്കും. ദൈവം വിശ്വാസികളോട് സംസാരിക്കുന്ന ഒരു രീതിയായിട്ടാണ് അവരതിനെ കണ്ടിരുന്നത്. ഇങ്ങനെയാണോ വചനപ്പെട്ടി തയ്യാറാക്കുന്നത്?

തറയിൽകിടന്ന കാർഡൊക്കെയെടുത്ത്...

വാക്യങ്ങൾ അടുക്കിയെടുക്കുമ്പോൾ പ്രാർത്ഥിച്ചൊരുങ്ങണ്ടേ?

ആന്റിക്ക് തലയിൽ ഒരു പെരുപ്പ് അനുഭവപ്പെട്ടു.

അവർ പുറത്തേക്ക് നടന്നു. ഡൈനിംഗ് ഹാളിലിരുന്ന് കുറേപ്പേർ ആഹാരം കഴിക്കുന്നു. ചിക്കൻകറിയുടെ മണം. ടിവിയിലെ ഉദ്യോഗ സ്ഥർക്ക് ഉപവാസമൊന്നുമില്ലേ ? ആന്റിക്ക് സംശയമായി.

ഷൂട്ടിംഗ് ആരംഭിച്ചു.

പ്രാർത്ഥന നയിച്ച അച്ചൻ ഇടയ്ക്കിടെ മുഖത്തെ വിയർപ്പൊക്കെ ഒപ്പി യെടുത്തു. റോസ് പൗഡറിട്ട് മിനുക്കി. മുറിയിലാകെ പെർഫ്യൂമിന്റെ മണം. മുമ്പിലിരിക്കുന്ന സ്ത്രീയുടെ സാരി ആന്റി ശ്രദ്ധിച്ചു. വെള്ള സാരി യിൽ ഇളം മഞ്ഞ പൂക്കൾ.

അവർ അറിയാതെ ഭർത്താവിനെ ഓർത്തു. പാർത്ഥാസ് ടെക്സ്റ്റ യിൽസിൽ നിന്നും ഒന്നാം വിവാഹ വാർഷികദിനത്തിൽ ഇതുപോലൊരു സാരി വാങ്ങിത്തന്നിരുന്നു. ആ സാരി അണിയുമ്പോഴെല്ലാം അദ്ദേഹം പറഞ്ഞിരുന്നു.

"ഇപ്പോൾ നിന്നെക്കണ്ടാൽ ഒരു മാലാഖയാണെന്നേ തോന്നൂ." മൂത്ത മകൻ ജോസ് കല്യാണം കഴിച്ചപ്പോൾ ആന്റി ഭർത്താവിന് ഏറ്റവും പ്രിയപ്പെട്ട മഞ്ഞപ്പൂക്കളുള്ള സാരി മരുമക്കൾക്ക് കൈമാറി.

'മോളുടെ അമ്മ തരുന്നെന്ന് കരുതിയാൽ മതി'യെന്ന് പറഞ്ഞാണ് കൊടുത്തത്. എന്നാലൊരു ദിവസം മകന്റെ വീട്ടിലെ വേലക്കാരി അത് ഉടുത്തുനിൽക്കുന്നത് കണ്ടപ്പോൾ മനസ്സ് നൊന്തു. മരിച്ചുപോയ അദ്ദേഹ ത്തിനും വിഷമമായിക്കാണും.

പ്രാർത്ഥന കഴിഞ്ഞു.

എല്ലാവരും എഴുന്നേൽക്കുന്നു. എല്ലാവർക്കും ഒരു കവർ കൊടു ക്കുന്നു. ആന്റിക്കും കിട്ടി. തുറന്നുനോക്കിയപ്പോൾ ഇരുന്നൂറ്റി അൻപത് രൂപ. ആന്റിക്കൊന്നും മനസ്സിലായില്ല. ആരോ മൈക്കിലൂടെ വിളിച്ചു പറയുന്നു.

"ഒരു ചെറിയ പ്രതിഫലമാണ് നിങ്ങൾക്കിപ്പോൾ നൽകിയത്. അടുത്ത തവണ വരുമ്പോൾ കുറച്ചുകൂടി മെച്ചപ്പെട്ട വേതനം നൽകാൻ ഞങ്ങൾ ശ്രമിക്കും."

ഉപവസിച്ച്, ലോകത്തിനുവേണ്ടി പ്രാർത്ഥിക്കാൻ ഒരു ദൃശ്യ മാധ്യമം നടത്തുന്ന പ്രവർത്തനങ്ങളിൽ പങ്കുചേരുവാൻ മാസങ്ങളായി കാത്തിരുന്ന ആന്റിക്ക് താനൊരു പ്രാർത്ഥനാതൊഴിലാളിയായി രൂപാന്തരം പ്രാപിച്ചതായി തോന്നി.

പ്രാർത്ഥനാ ഗ്രൂപ്പിന്റെ മുൻനിരയിൽ സാരി ഉടുത്തുകൊണ്ടിരുന്ന രണ്ടു പേർ ദാ ചുരിദാറിട്ടു നടക്കുന്നു. അച്ചൻ അവരോട് പറയുന്നത് കേട്ട പ്പോൾ ആന്റി അമ്പരന്നു.

"നല്ലവണ്ണം മാർക്കറ്റ് ചെയ്യാത്തതിന്റെ കുഴപ്പമാ. അല്ലെങ്കിൽ ആളെ കിട്ടിയേനെ. എണ്ണം തികയാത്തതുകൊണ്ടല്ലേ ഫാൻസി ഡ്രസ് ചെയ്യേണ്ടി വന്നത്. പ്രോഗ്രാം കാണുന്നവർക്കറിയില്ലല്ലോ ഇവിടുത്തെ ജീവനക്കാരായി രുന്നെന്ന്, എന്തായാലും സാരി ഉടുത്തപ്പോ അടിപൊളിയായിരുന്നു".

അപ്പോഴും ബലിപീഠത്തിൽ കത്തിച്ചുവച്ച മെഴുകുതിരികൾ അണഞ്ഞിരുന്നില്ല.

വീട്ടിലെത്തിയപ്പോൾ ആഗ്നസാന്റി നന്നേ ക്ഷീണിച്ചിരുന്നു.

ഡെയ്സി ഒരു കപ്പ് ചുടുചായ നീട്ടി.

" ഡെയ്സിയുടെ മോനെ നല്ലൊരു ആശുപത്രിയിൽ കൊണ്ടുപോയി കാണിക്കണം. പേടിക്കേണ്ട. ചെലവൊക്കെ ഞാൻ നോക്കിക്കോളാം." ആന്റി പറഞ്ഞത് കേട്ടപ്പോൾ ഡെയ്സിയുടെ കണ്ണുകൾ നിറഞ്ഞു.

എന്നാൽ...

ചുമരിൽ തൂക്കിയിരുന്ന ക്രൂശിതരൂപത്തിലെ മുഖത്തുനിന്നും കണ്ണീർത്തുള്ളികൾ അപ്രത്യക്ഷമായിരുന്നു.

മുൾമുടി കാണുന്നില്ല.

രക്ഷകന്റെ കണ്ണുകളിൽ പുതിയൊരു തിളക്കം !

•

എം.ആന്റോ
Mob : 9447000285

---

*വാക്കറിവ്* ഒരു കച്ചവടച്ചരക്കല്ല. സർഗ്ഗാത്മകവും ആശയപരവുമായ മൗലികതയാണ് *വാക്കറിവി*ന്റെ ലക്ഷ്യം. ലൈബ്രറികൾക്ക് സൗജന്യമായി നൽകി നല്ല വായനക്കാരിലേക്ക് എത്താനാണ് മാസിക ശ്രമിക്കുന്നത്.

സാങ്കേതികതയെ മുൻനിർത്തിയാണ് മാസികയുടെ മുഖവില നിശ്ചയിച്ചിരിക്കുന്നത്.

ഉൽപ്പാദനചെലവുമായി ഇതിന് യാതൊരു ബന്ധവുമില്ല.

സംഭാവനയ്ക്കാണ് പ്രാധാന്യം.

വായനക്കാർ സംഭാവന തന്ന് സഹകരിക്കുമല്ലോ

മണി ഓർഡർ/ചെക്ക് അയയ്ക്കേണ്ട വിലാസം :

മനോജ്

'ഗയ', പോസ്റ്റോഫീസിനു സമീപം, കൊല്ലങ്കോട്,

പാലക്കാട് ജില്ല. പിൻ : 678 506.

---

പ്രോത്സാഹന സമ്മാനം നേടിയ ചെറുകഥ

# നക്ഷത്രങ്ങൾ കാണുന്നത്

**മണ്ണൂർ മുരളി**

നിദ്ര എല്ലായിടത്തും വ്യാപിച്ചുവോ ? നിതാന്ത ജാഗ്രത പുലർത്തുന്ന ഈ കറുത്ത പേടകത്തിന് കേടുവല്ലതും സംഭവിച്ചുവോ ? കുറെ നേരമായല്ലോ പൊട്ടലും ചീറ്റലും മുരൾച്ചയും കേൾക്കാതായിട്ട്. ശാന്തമായി കഴിഞ്ഞാൽ ചിലപ്പോഴെല്ലാം അങ്ങനെയാണ്. നീണ്ടുനിൽ ക്കുന്ന നിശ്ശബ്ദത. ഉപകരണങ്ങളുടെ പരസ്പരാശ്രിതത്വത്തിൽ ഓരോന്നിലും കൃത്യത കൈവരുന്നു. പാതിയുറക്കത്തിൽ നിന്നുമുണർത്തുവാൻ മൊബൈലിൽ അലാറം സെറ്റ് ചെയ്തുവെച്ചിരുന്നത് നിർദ്ദിഷ്ട സമയത്തിനും അഞ്ചുമിനുട്ട് മുമ്പായിരുന്നു. കൃത്യം അഞ്ചുമിനുട്ട് മുമ്പ്. സമയബോധമില്ലാതെ മിനുട്ടുകളെന്നോ മണിക്കൂറുകളെന്നോ ഗൗനിക്കാതെ ഉറങ്ങുന്ന ജീവാത്മാക്കൾ ഭാഗ്യം ചെയ്തവർ! ഉണർന്നിരിക്കുന്ന ഈ അവസ്ഥയിൽ ഉറങ്ങിക്കൊണ്ടിരിക്കുന്ന അനേകായിരങ്ങളെക്കുറിച്ചോർക്കാൻ ഏറെ രസമാണ്. ഓരോരോ തത്രപ്പാടുകളിൽ ഉദയാസ്തമയം വരെ വ്യാപൃതരായി നല്ല വല്ല സ്വപ്നമെങ്കിലും കാണാമെന്ന വ്യാമോഹവുമായി കഴിയുന്നവർ. പക്ഷെ അവരാരും മിനുട്ടുകളിലെ സുഖസുഷുപ്തി അനുഭവിച്ചവരായിക്കൊള്ളണമെന്നില്ല ! ഒരു ഊഴത്തിൽ ഉണർന്നിരിക്കുന്ന രണ്ടുമണിക്കൂറിനു ശേഷം അടുത്ത ഊഴത്തിലേക്കുള്ള ദൂരം നാലുമണിക്കൂർ. ഈ നാലുമണിക്കൂറിൽ സമയത്തോട് നീതിപുലർത്തുന്നവരാണെങ്കിൽ കൃത്യസമയത്ത് വിടുതൽ കൊടുക്കും. മൂത്രമൊഴിച്ച് യൂണിഫോമഴിച്ചു വെച്ച് കൊതുകുവലക്കുള്ളിലേക്കൂർന്നിറങ്ങുമ്പോഴേക്കും പത്തുമിനിട്ട് കഴിഞ്ഞിരിക്കും. അടുത്ത ടേണിലേക്ക് മൂന്നുമണിക്കൂർ അൻപതു മിനിട്ട്. അതിൽ അഞ്ചുമിനിട്ട് നേരത്തെ ഉണർന്ന് യൂണിഫോമണിയാനും മറ്റും എടുക്കും. അപ്പോൾ ലഭിക്കുന്നത് മൂന്നുമണിക്കൂർ നാൽപ്പത്തഞ്ചു മിനിട്ട്. ഉറക്കത്തെ ഉപാസിക്കാതെ ഉറങ്ങാനായാൽ ഭാഗ്യം. മിക്ക ആളുകളും പത്തും പതിനഞ്ചും മിനുട്ട് വൈകി ജോലിയേറ്റടുക്കാനെത്തുന്നവരാണ്. ഇക്കൂട്ടർ പകലായാലും രാത്രിയായാലും കൃത്യസമയം വരെ തന്റെ പ്രാഥമിക ആവശ്യങ്ങൾ മാറ്റിവെച്ചുകൊണ്ട് ജോലിക്കു കയറേണ്ട നേരത്ത് ബദ്ധപ്പെടുന്നതുകാണാം ! അവർക്കെന്തൊരു ധൃതിയാണപ്പോൾ! അതുവരെയില്ലാത്ത തിടുക്കം കാണുമ്പോൾ ഉള്ളിൽ രസക്കൂട്ടുകൾ പൊട്ടിച്ചിതറും.

മേശയ്ക്കുമേലെയുള്ള വയർലെസ് സെറ്റ് ഇപ്പോഴും നിശ്ശബ്ദമാണ്. നിർജ്ജീവമല്ലെന്ന് ഉറപ്പുവരുത്താനായി ഹാൻഡ്സെറ്റിലെ ബട്ടൺ അമർത്തി ശബ്ദിപ്പിച്ചു. സചേതനമായ ശരീരത്തിന്റെ സ്പന്ദനങ്ങൾ ആവർ

ത്തിച്ചപ്പോൾ സമാധാനമായി. ഉറങ്ങുന്ന അനേകായിരങ്ങളുടെ ആശ്വാസം ഉണർന്നിരിക്കുന്ന ഈ യന്ത്രത്തിന്റെ തരംഗവീചികളിലാണ്! സംഭവങ്ങളിലേക്കും സംഭവ്യതകളിലേക്കും അതിന്റെ വീചികൾ തുളച്ചുകയറും. അനിഷ്ടസംഭവങ്ങൾ ഒഴിവാക്കുവാനുള്ള മുന്നറിയിപ്പുകൾ, ജാഗ്രതാനിർദ്ദേശങ്ങൾ, മന്ത്രിമാരുടെ ടൂർപ്രോഗ്രാമുകൾ. ഈ ടൂർപ്രോഗ്രാമിലുള്ള ഒരു മാറ്റമാണല്ലോ തന്നെ ഈ അവസ്ഥയിലേക്ക് തള്ളിയിട്ടത്.

ഇന്ന് മൂന്നാം ദിവസമാണ്. മുപ്പത്താറ് മണിക്കൂറിലേക്കുള്ള നിർബന്ധിത പാറാവ് ഡ്യൂട്ടി. ശരീരത്തിനേയും മനസ്സിനേയും തളർത്തുവാൻ ജോലിഭാരമുള്ള ഈ സ്റ്റേഷനിലെ ഒരു ദിവസം തന്നെ ധാരാളം മതി. ലോക്കപ്പ് മുറിയിൽ മുഷിഞ്ഞ ജീവിതങ്ങളുടെ മാറാപ്പ് വന്നണഞ്ഞുകൊണ്ടേയിരിക്കും. അലക്കാനയക്കുന്നവർക്ക് പകരമായി പിന്നെയും വന്നണയുന്നു. സ്ഥായിയായി വാടമണം ഒന്നുമാത്രം ഇവിടെയുള്ളൂ. അഴികൾക്കുള്ളിൽ അടയ്ക്കപ്പെട്ട പൗരുഷങ്ങളുടെ പിളർന്ന വായിലൂടെ കാമനകളുടെ ദുഷിച്ച ഗന്ധം പുറത്തുവന്നുകൊണ്ടിരുന്നു. അനാവൃതമാക്കപ്പെട്ട നാല് പുരുഷ ഉടലുകളുടെ നാമമാത്രമായ അടിവസ്ത്രങ്ങളുടെ ആസക്തികളുടെ നീരൊലിപ്പ്.

കാമമോഹിതരായ കവർച്ചക്കാരുടെ കുത്തഴിഞ്ഞ ജീവിതത്തിനുമേൽ കാലം കമിഴ്ന്നുകിടന്നു. പുറത്ത് പൂവാകയുടെ താഴെ നിഴലനക്കങ്ങൾ. മഞ്ഞവെളിച്ചം ഊർന്നിറങ്ങുന്ന പൂവാകയുടെ മറപറ്റി രണ്ടു തലേക്കെട്ടുകാർ കൈയ്യിലുള്ള മൊബൈൽ ഫോണിനെ കാതോട് ചേർത്തുവെച്ച് രഹസ്യം കൊറിക്കുന്നു. സബ്ബ് ഇൻസ്പെക്ടർ നാളെ ക്രൈം കോൺഫറൻസുള്ളതിനാൽ നൈറ്റ് പട്രോളിംങ് മതിയാക്കി ഒന്നു മയങ്ങുവാൻ പോകുമ്പോൾ അയാളുടെ ഊഴം ആരംഭിക്കുകയായിരുന്നു. കാര്യമായ വിശേഷങ്ങളുണ്ടെങ്കിൽ മാത്രം വിളിച്ചാൽ മതിയെന്ന് പറഞ്ഞേൽപ്പിച്ചിട്ടാണ് പോയിരിക്കുന്നത്. സ്റ്റേഷന്റെ മുന്നിൽ നിറുത്തിയിട്ടിരിക്കുന്ന ജീപ്പിനെ ആശ്വാസത്തോടെ നോക്കി ആൾരൂപങ്ങൾ കർമ്മനിരതരായി.

"പി ട്വൻടിഫൈവ് പി ട്വൻടിഫൈവ് കൺട്രോൾ കാളിംങ്"

"ടു്വൻടിഫൈവ് ആൻസറിംങ്"

"കൺട്രോളിൽ നിന്ന് ഒരു മെസ്സേജുണ്ട് വെയ്റ്റ് ചെയ്യുക!"

"റോജർ"

വയർലെസ്സ് സെറ്റിന്റെ ചുവന്ന ചേതന ഉണർന്നുവരുമ്പോൾ കണ്ണുകളിൽ രണ്ടുദിവസത്തെ നഷ്ടപ്പെട്ട ഉറക്കത്തിന്റെ സൂചിക്കുത്ത്. കൂമ്പിപ്പോകുന്ന കൺപോളകളെ ശാസിച്ചിട്ട് കാര്യമില്ല. ജൈവഘടികാരത്തിന്റെ ഓരോരോ ലീലാവിലാസങ്ങൾ! നിവൃത്തിയില്ലാത്ത സന്ദർഭങ്ങളിൽ ഇച്ഛാശക്തികൊണ്ട് കീഴ്പ്പെടുത്താനായി പതിവുള്ളൊരു കാര്യമുണ്ട്. എഴുന്നേറ്റ് നടക്കുക. ഒരു നിമിഷം കണ്ണടഞ്ഞാൽ അറിയാതെ ഉറക്കത്തിലേക്ക് വഴുതിവീഴും. ഇതുവരെ ഉണ്ടായിട്ടില്ല. പക്ഷെ ഈ അവസ്ഥ

ഇതിനുമുമ്പ് ഉണ്ടായിട്ടുമില്ലല്ലോ.

നാലുനാൾ മുമ്പ് സ്റ്റേഷനിൽ പാറാവ് ഡ്യൂട്ടിയിലായിരുന്നു. വയർലെസ്സ് സെറ്റ് കൈകാര്യം ചെയ്യാൻ അന്ന് മറ്റൊരാളെ നിയോഗിച്ചിരുന്നു. നിയോഗിക്കപ്പെട്ട ആൾ സബ്ബ് ഇൻപെക്ടറുടെ മുന്നിൽ തലേന്ന് രാത്രി പിടിച്ച ശീട്ടുകളികേസ്സിലെ ഫയലെഴുതാനിരുന്നു. അതിനിടക്ക് ഡെൽറ്റാ സെറ്റിൽ നിന്നും വിളിവന്നു. അറ്റൻഡ് ചെയ്തു. റവന്യൂ മന്ത്രിയുടെ ടൂർപ്രോഗ്രാമിനോട് ബന്ധപ്പെട്ടതാണ്. സാധാരണ നിർദ്ദേശിക്കുന്നത് സ്റ്റേഷനതിർത്തിയിൽ എത്തിക്കാനായിരിക്കും. അതിനു വ്യത്യാസമുണ്ടെങ്കിൽ പ്രത്യേകമായി പറഞ്ഞിരിക്കും. ഡെൽറ്റാ സെറ്റിൽ നിന്നും അറിയിച്ചത് സ്റ്റേഷനത്തിർത്തിയിൽ നിൽക്കുന്നതിനുപകരം വി.ഐ.പി. തങ്ങിയിരുന്ന റെസ്റ്റ് ഹൗസിൽ പോയി അവിടെ നിന്നും അനുധാവനം ചെയ്യാനായിരുന്നു. വ്യക്തമായ അറിയിപ്പ്. അത് അതുപോലെ സബ്ബ് ഇൻസ്പെക്ടറെ അറിയിച്ചു. കഷണ്ടികയറിയ തലയിൽ വിരലോടിച്ചുകൊണ്ട് അദ്ദേഹം മൂളിക്കേട്ടു. ശേഷം എ.എസ്.ഐ.യെ വിളിച്ച് എസ്കോർട്ടിന് നിയോഗിച്ചു. സ്റ്റേഷൻ ജീപ്പ് പടികടക്കുമ്പോൾ പിന്നിൽ നിന്നും അയാൾ ഒന്നുകൂടി ഓർമ്മിപ്പിച്ചതുമാണ്.

സംഭവം അതോടെ അവസാനിച്ചുവെന്ന് കരുതിയതാണ്. മന്ത്രിയുടെ പരിപാടി കഴിഞ്ഞ് എല്ലാവരും തിരിച്ചെത്തുമ്പോൾ ഏറെ വൈകിയിരുന്നു. പിറ്റേന്ന് പാറാവ് ഡ്യൂട്ടിയിൽ നിന്ന് റിലീവ് ചെയ്ത് പ്രിസണർ എസ്കോർട്ട് ഡ്യൂട്ടിയ്ക്കായി പോയി. അതുകഴിഞ്ഞ് വീട്ടിൽ പോയി അടുത്ത ദിവസം ജോലിക്കെത്തുമ്പോഴാണ് അറിയുന്നത് വലിയൊരു ഒച്ചപ്പാടും ബഹളവും നടന്നിരിക്കുന്നു! പി.ഡബ്ല്യൂ.ഡി. റെസ്റ്റ് ഹൗസിൽ പോയി മന്ത്രിക്ക് അകമ്പടി ചെയ്യേണ്ട സ്റ്റേഷൻ വണ്ടി പതിവുപോലെ സ്റ്റേഷനതിർത്തിയിൽ കാത്തുനിൽക്കുകയായിരുന്നുവത്രെ! എസ്കോർട്ടിനുള്ള വണ്ടികാണതെ ടൗണിലുള്ള സബ്ബ് ഇൻസ്പെക്ടർ പാർട്ടിയും മന്ത്രിക്ക് എസ്കോർട്ട് കൊടുത്തുകൊണ്ട് ഇതുവരെ ഡെൽറ്റയെ അറിയിച്ചു. എന്തിനേറെ പറയുന്നു, സെറ്റ് അറ്റൻഡ് ചെയ്തത് ആരാണെന്നായി. സെറ്റിൽ സന്ദേശം സ്വീകരിച്ച ആളെ ഓർഡർലിറൂം മാർച്ചിന് കൊണ്ടുപോകാൻ ഡെൽറ്റ എസ്.ഐ.ക്ക് നിർദ്ദേശം കൊടുത്തു.

പെട്ടെന്ന് ഓർഡർലി റൂം മാർച്ചിന് തയ്യാറാകാൻ പറഞ്ഞപ്പോൾ അങ്കലാപ്പിലായി. നീറ്റ്ടേൺഔട്ടിലാകാൻ ശ്രദ്ധിക്കണമല്ലോ. മുടി ഒന്നുകൂടി ചെറുതാക്കാൻ ബാർബർ ഷോപ്പിലേക്കോടി. അതുകഴിഞ്ഞ് ഷൂസും ബെൽട്ടും പോളിഷ് ചെയ്ത് ഒരുവിധം തൃപ്തിവരുത്തി. ഭാഗ്യത്തിന് ഇസ്തിരിയിട്ടു വെച്ചിരുന്ന ഒരുജോടി യൂണിഫോം കിറ്റ് ബോക്സിലുണ്ടായിരുന്നു. എല്ലാം വേഗത്തിൽ ചെയ്തുതീർക്കുമ്പോൾ നടക്കുവാൻ പോകുന്ന കുറ്റവിചാരണയുടെ ഔചിത്യത്തക്കുറിച്ചാണ് ചിന്തിച്ചത്.

ഡിപ്പാർട്ടുമെന്റിന്റെ താഴെക്കിടയിലുള്ള ഉദ്യോഗസ്ഥന്മാർക്ക്

എപ്പോൾ വേണമെങ്കിലും നേരിടേണ്ടിവരാവുന്ന ഈ രംഗത്തിന് യഥാർത്ഥ ത്തിൽ കുറ്റം ചെയ്യണമെന്നില്ല. മേലുദ്യോസ്ഥന് ആരിലും എപ്പോൾ വേണ മെങ്കിലും കുറ്റാരോപണം നടത്താം. കുറ്റം എന്നതിന്റെ വ്യാപ്തി ഉത്തരവാദ പ്പെട്ട ഒരു പോലീസ് ഉദ്യോഗസ്ഥൻ എന്ന നിലയിൽ. അങ്ങനെ തുടങ്ങാം. ഇരുപത്തിനാലു മണിക്കൂറും ജോലിയോട് ബന്ധപ്പെട്ടു കിടക്കുന്നവർക്ക് കുറ്റാരോപണങ്ങളിൽ നിന്ന് മുക്തി സാധ്യമാണോ ?

പതിനൊന്നുമണിക്ക് ഡി.വൈ.എസ്.പി.യുടെ മുന്നിൽ അയാളെ ഹാജരാക്കണം. സബ്ബ് ഇൻസ്പെക്ടരാണ് ഹാജരാക്കേണ്ടത്. സ്റ്റേഷൻ ജീപ്പിൽ ഒതുങ്ങിക്കൂടിയിരിക്കുമ്പോൾ ചോദ്യങ്ങൾക്കുള്ള മറുപടിയെക്കുറി ച്ചാണ് ചിന്തിച്ചത്. സത്യം സത്യമായി പറഞ്ഞാൽ ഇനി ആരെല്ലാമാണ് ഇരകളാവുക ? എസ്കോർട്ടിനുപോയ എ.എസ്.ഐ.യും പാർട്ടിയും. അതിനു പുറമെ എസ്.ഐ.യ്ക്കും മെമ്മോ ലഭിച്ചിരിക്കും. അയാളുടെ മനസ്സ് വായിച്ചിട്ടെന്നപോലെ എസ്.ഐ. പറഞ്ഞു.

''ഇൻഫർമേഷൻ അതുപോലെ പറഞ്ഞെന്നു പറഞ്ഞാൽ എല്ലാവർക്കും ബുദ്ധിമുട്ടാകും.''

"സർ..."

''ഇപ്പോൾ ലോക്കൽ പോലീസിൽ വന്നിട്ട് എത്രകാലമായി ? കുറച്ചല്ലേ ആയിട്ടുള്ളൂ. ഒരുപക്ഷെ അതിൽ പിടിച്ചുനിൽക്കാം".

"എങ്ങനെ സാർ?"

"പരിചയമില്ലെന്ന് പറയ്. വയർലെസ് സെറ്റ് കൈകാര്യം ചെയ്ത് പരിചയക്കുറവുണ്ടെന്ന് പറ!"

"സർ.............. അത്............."

"അതാണ് ഭേദം. കാര്യമായൊന്നുമില്ലാതെ തടിതപ്പാം. ഞാനും പറഞ്ഞുനോക്കാം. ഇപ്പൊ അതേ വഴിയുള്ളൂ."

"സർ"

ജീപ്പ് കുളപ്പുള്ളി ജംഗ്ഷൻ പിന്നിടുമ്പോൾ പരിചിതനായ ഭ്രാന്ത ന്റെ രൂപം ഒരു മിന്നായം പോലെ കടന്നുപോയി. ദേഹമാസകലം കരിവാരി ത്തേച്ചു നടക്കുന്ന ഉന്മാദിയുടെ സ്വാതന്ത്ര്യം. സമൂഹ സൗന്ദര്യ സങ്കൽപ്പ ങ്ങളെ കീഴ്മേൽ മറിക്കുന്ന കാഴ്ചയ്ക്ക് ഈ സന്ദർഭത്തിലെ സാംഗത്യ മെന്ത്? പരിപൂർണ്ണമായ സ്വാതന്ത്ര്യം സ്വബോധമുള്ളവന് വിധിച്ചിട്ടുള്ള താണോ? കലാപബാധിത പ്രദേശങ്ങളിൽ പത്തുമുപ്പതു പേരുടെ ശരീര ങ്ങളും അത്രതന്നെ തോക്കുകളും ഹെൽമറ്റുകളും റയറ്റ് ഷീൽഡുകളും ലഗേജുകളും കുത്തിനിറച്ച ഇരുമ്പ് ഗ്രില്ലിട്ട നീലവാഹനത്തിലിരുന്ന് ചതുരാ കൃതിയിലുള്ള ചെറിയ കള്ളികളിലൂടെ പുറത്തേക്ക് നോക്കിയിരുന്നിരുന്നു, മുമ്പ്. മുഷിഞ്ഞ യൂണിഫോമിലും നാറുന്ന സോക്സിലും ദിനരാത്രങ്ങൾ കടന്നുപോകുമ്പോൾ സാധാരണ നിലയിലേക്ക് മടങ്ങിവരുന്ന പുറം കാഴ്ച കൾ ആശ്വാസം പകർത്തിരുന്നു. ഷട്ടറുകൾ ഉയർത്തിവെച്ച കച്ചവട സ്ഥാപ

നങ്ങൾ. നിരത്തുകളിൽ തിങ്ങിനിറഞ്ഞ് എന്തിനോവേണ്ടി പോകുന്ന ജന ങ്ങൾ. അവസാനിക്കാത്ത വർത്തമാനങ്ങളുമായി നടക്കുന്ന കൗമാരങ്ങൾ. സ്കൂൾബാഗുകളുടെ വർണ്ണശബളിമ. കുസൃതികളുടെ കൈപിടിച്ച് കടന്നു പോകുന്ന ദമ്പതികൾ. അവരിലൊരാളായിരുന്നുവല്ലോ എത്രയോ കാലം.

ഓരോരോ നിയോഗങ്ങളിൽ എത്തിപ്പെടുന്നവർ ആരും ആഗ്ര ഹിച്ചു വരുന്നവരാകില്ല, പ്രത്യേകിച്ചും കോൺസ്റ്റാബുലറി വിഭാഗം. പഠി ക്കുന്ന കാലത്ത് പഠനസമയത്തെ വേണ്ടവിധത്തിൽ വിനിയോഗിച്ചിരു ന്നെങ്കിൽ കൂടുതൽ മെച്ചപ്പെട്ട ഇടങ്ങളിൽ എത്തിപ്പെടുമായിരുന്നു. എത്രയെത്ര അവസരങ്ങളാണ് പാഴാക്കിയത്. അന്നെല്ലാം അച്ഛൻ പറഞ്ഞു തരാനുണ്ടായിരുന്നു. അച്ഛന് തീരെ താൽപര്യമുണ്ടായിരുന്നില്ല.

"പോലീസും പട്ടാളവുമൊക്കെ നിന്നെപ്പോലെയുള്ള ആൾക്ക് ചേർന്നതല്ല അതൊക്കെ മനക്കട്ടിയുള്ളവരെക്കൊണ്ടേ പറ്റൂ. സാഹിത്യോം കലയുമൊക്കെയായി നടക്കുന്ന നീ ട്രെയിനിംഗ് പോലും പൂർത്തിയാക്കലു ണ്ടാവില്ല".

നിയതിയുടെ നിരാസത്തിൽ നിശ്ശബ്ദമായി കടന്നുപോകുന്ന യൗവ്വനം. കാലത്തോട് കലഹിക്കുന്ന യുവത്വത്തിന്റെ പകരം വീട്ടൽ. സമാനദുഃഖങ്ങൾ അനുഭവിക്കുന്ന സമപ്രയക്കാർ ദൂരെ ദേശങ്ങളിൽ അന്നം തേടിത്തുടങ്ങിയിരിക്കുന്നു. ഒൻപതു മാസങ്ങളിലെ തീരാദുഃഖങ്ങ ളോട് സമരസപ്പെടുമ്പോൾ എപ്പോഴും ആലോചിച്ചിട്ടുണ്ട്, മനുഷ്യൻ സഹ ജീവികളോട് എന്തിനിത്ര ക്രൂരത കാട്ടുന്നു? യാതനകളെ ആഘോഷങ്ങളാ ക്കുന്ന പരിശീലകർ. ദീർഘചതുരാകൃതിയിലുള്ള പരേഡ് ഗ്രൗണ്ടിന്റെ നാലുമൂലയും കാണിച്ചുതന്ന് കാണാതാവുന്ന അവസ്ഥയിലെത്തുമ്പോൾ ഫിസിക്കൽ ട്രെയിനിംങ് ആരംഭിക്കുകയായി. തലേന്ന് ആരെങ്കിലും ചെയ്ത് നിസ്സാര വീഴ്ചകൾക്ക് പരിശീലകർ കണക്കു തീർക്കുകയായി... മണ്ണിൽ എണ്ണമില്ലാത്ത ബന്റും സ്ട്രച്ചും ചെയ്യിച്ചുകൊണ്ട് ചേറിൽ മുങ്ങി ഉയരുന്ന താറാവുപറ്റങ്ങളെപ്പോലെ റിക്രൂട്ടുകളുടെ ബനിയനിട്ട നൂറ്നൂറ് മുതുകുകൾ ഉയർന്ന് താഴുകയാണ്. മണ്ണിൽ കമിഴ്ന്ന് കിടക്കുന്ന റിക്രൂട്ടു കൾക്ക് മേൽ ഭൂതാവിഷ്ടയായ അബ്ദുൾഗഫൂറെന്ന പരിശീലകന്റെ ചുവന്നുതുറിച്ച കണ്ണുകളിലെ അഗ്നി ആജ്ഞകളായി ആളിപ്പടരുമ്പോൾ മങ്ങാട്ടുപറമ്പിലെ മുലപ്പാൽ ഛർദ്ദിപ്പിക്കുന്ന പരേഡ് ഗ്രൗണ്ടിലെ മൺ തരികൾ വിയർപ്പ് കുടിച്ച് വീർത്തുതുടങ്ങുകയായി. ബന്റ് സ്ട്രച്ച്... ആയിരങ്ങളുടെ ഉഷ്ണരക്തംവീണ് ഊഷരമായ ഭൂമിയിൽ കമിഴ്ത്തി കിടത്തിയിരിക്കുന്ന ആർ.ടി.പി.സി.കളുടെ അടങ്ങാത്ത ആത്മരോഷം ആവിആയി ഉയരുമ്പോൾ ആസ്മക്കാരനായ ആനന്ദിന്റെ ജീവവായുവിനാ യുള്ള പിടച്ചിൽ.

"പറഞ്ഞത് ഓർമ്മയുണ്ടല്ലോ"

"സർ"

ജീപ്പിൽ നിന്നിറങ്ങി സബ്ബ് ഇൻസ്പെക്ടറുടെ പിന്നിൽ നടക്കുമ്പോൾ ഹൃദയതാളത്തിന് വേഗം കൂട്ടുന്നുണ്ടായിരുന്നു. ഡി.വൈ.എസ്.പി. ഓഫീസിന്റെ മുന്നിൽ നിറുത്തി എസ്.ഐ. അകത്തുപോയി വന്ന് കമാണ്ട് തന്നു:

"മാർച്ച്!"

ചുവടുകൾ വെച്ച് ഓഫീസിനകത്തുകയറി

"ഹാൾട്ട്. സല്യൂട്ട്!"

വിധിയാംവണ്ണം സല്യൂട്ട് ചെയ്ത് അറ്റൻഷനിൽ നിന്നു. ഡി.വൈ. എസ്.പി. കുഷ്യൻ സീറ്റിൽ തന്റെ ഔദ്യോഗിക പ്രൗഢികളോടെ ചാരിക്കിടന്നുകൊണ്ട് ടെലിഫോണിൽ സംസാരിച്ചുകൊണ്ടിരിക്കുകയാണ്. എസ്. ഐ. യോട് മുന്നിലിട്ടിരിക്കുന്ന കസേരയിലിരിക്കുവാൻ ആംഗ്യം കാണിച്ചു. ചുവന്ന വെൽവെറ്റ് വിരിച്ച മേശക്കുമുകളിലെ ചില്ലുഗ്ലാസിൽ കൈവിരലോടിച്ച് എസ്.ഐ. ഇരിക്കുമ്പോൾ മൊബൈലിൽ റിംഗ്ടോൺ ഉയർന്നു വരുകയായിരുന്നു 'എന്തൊരോ മഹാനുഭാവലു....' ഡി.വൈ.എസ്.പി. തന്റെ രണ്ടു മൊബൈലുകളിലൊന്നിനെ ജ്വരബാധിതനെപോലെ ആവേശിച്ചു. ഇളകിയാട്ടങ്ങളും പൊട്ടിച്ചിരികളും തിമിർക്കുകയാണ്. ഇടതുവശത്തെ ചുമരിലെ സമയമാപിനിയിലെ ചെറിയ സൂചി പതിനൊന്നിൽ നിന്ന് തെന്നിയകന്നു തുടങ്ങി. അനേകായിരങ്ങൾക്കത് ഉഷ്ണമാപിനിയാവുന്നുണ്ടാവണം. ഹൃദയവ്യഥകളുടെ താപമളക്കാനിനി വേറെ ഉപകരണത്തിന്റെ ആവശ്യമുണ്ടോ ? ഈ സമയം സാവധാനത്തിൽ വട്ടമിട്ടുപറക്കുന്ന ഒരു കൊതുക് ഡി.വൈ.എസ്.പി. യുടെ വെളുത്ത കഷണ്ടിയിൽ ഇടം തേടാൻ ശ്രമിക്കുന്നുണ്ട്. മൊബൈൽ സംഭാഷണങ്ങൾക്കിടയിൽ അലോസരപ്പെടുത്തുന്ന കൊതുകിന്റെ സാന്നിദ്ധ്യമറിഞ്ഞിട്ടോ എന്തോ വലതുകൈകൊണ്ട് കഷണ്ടിയിലൂടെ തലോടുന്നുണ്ട്. യഥാർത്ഥത്തിൽ ഇപ്പോഴാണ് മുഖം ശ്രദ്ധിക്കുന്നതുതന്നെ. കാഴ്ചയിൽ ക്രൂരതയൊന്നും തോന്നിക്കുന്നില്ല. ബ്രഷ്പോലുള്ള മീശ ഡൈ ചെയ്യുവാൻ സമയമായിരിക്കുന്നു. ചെമ്പൻ നിറം കഷണ്ടി കയറിയ തലയിൽ ഉഴവുചാലുകൾ സൃഷ്ടിച്ചുകൊണ്ട് കടന്നുപോകുന്ന മുടിയിഴകൾ. സംഭാഷണം ലാൻഡ്ഫോണിലും മൊബൈൽ ഫോണിലും മാറിമാറി കത്തിക്കയറുകയാണ്. മറുതലയ്ക്കലെ വ്യക്തിപ്രഭാവമനുസരിച്ച് ഭാവം പകരുന്നു..

ഈ നിൽപ്പ് ഇനിയെത്ര നേരം ? ഡി.വൈ.എസ്.പി. യുടെ യൂണിഫോമിന്റെ ചുമൽപട്ടയിലെ മൂന്നു നക്ഷത്രങ്ങളിൽ നിന്ന് മുനയുള്ള ചോദ്യങ്ങൾ ഉയർന്നു വരുകയാണോ ? ഏറെ നേരം ഇങ്ങനെ തുടർന്നാൽ തലകറക്കം വന്നേയ്ക്കും. അയാൾ ഷൂവിനകത്തെ കൽവിരലുകളെ ഇടയ്ക്കിടെ ചലിപ്പിച്ചുകൊണ്ടിരുന്നു. സെറിമോണിയൽ പരേഡിനും മറ്റും ദീർഘനേരം ഒരേ നിലയിൽ നിൽക്കേണ്ടിവരുമ്പോൾ പ്രയോഗിക്കുന്ന സൂത്രമാണ്. അദ്ദേഹം തിരിച്ചെത്തുന്ന മട്ടില്ല. ഈ പഴയ ഓഫീസ് കെട്ടിട

ത്തിൽ ഏകദേശം അത്രതന്നെ കാലപഴക്കമുള്ളതായ ഫാൻ സാവധാന ത്തിൽ തിരിയുന്നുണ്ടെങ്കിലും അതിൽ നിന്നും കാറ്റ് ഒട്ടുംതന്നെ വരുന്നില്ല. നിസ്വരും നിരാലംബരുമായവരോട് അധികാരത്തിന്റെ അവഗണന എത്ര മാത്രം വലുതാണ് ? ചുമരിൽ അധികാരികൾക്കു വേണ്ട അനുശാസനങ്ങൾ ജീവിതം കൊണ്ടു കാണിച്ചുകൊടുത്ത മഹാന്റെ പുഞ്ചിരിക്കുന്ന നിറം മങ്ങിയ ചിത്രമുണ്ട്. ഇതുപോലെയുള്ള എത്രയോ കുറ്റവിചാരണകൾക്ക് സാക്ഷി. ആ ചിത്രത്തിനു കീഴെ മൂളിപ്പറന്നിരുന്ന കറുത്ത വണ്ട് മോചന ത്തിന്റെ ആശ്വാസത്തോടെ ഡി.വൈ.എസ്.പി. ഇരിക്കുന്ന സീറ്റിന്റെ പുറകി ലുള്ള പാതിതുറന്ന ജനറൽ കർട്ടനിടയിലൂടെ പുറത്തെ തുറസ്സിലേക്ക് പറന്നുയർന്നു.

"എസ്.ഐ. ഇത് ഇങ്ങനെയങ്ങ് പോയാൽ നമ്മളൊക്കെ എവിടെ നിന്നെടുത്ത് ബില്ലടയ്ക്കും ? ഇപ്പോൾ തന്നെ മൂവ്വായിരത്തഞ്ഞൂറ് രൂപയാ ടെലിഫോൺ ബില്ല് ! "

"ശരിയാണ് സർ. കഴിഞ്ഞമാസം സ്റ്റേഷനിലെ ഫോൺബില്ല് രണ്ടായിരത്തഞ്ഞൂറ് രൂപയായി !"

"ഓരോന്നിനും സീലിംങ്. ബില്ല് കൂടിയാൽ സാലറിയിൽ നിന്നും റിക്കവർ ചെയ്യുമത്രെ. ഈ ഫോൺ ചെയ്യുന്നതൊക്കെ എന്റെയോ നിങ്ങളു ടെയോ വീട്ടുകാര്യത്തിനാണോ ? സർക്കാർ ആവശ്യത്തിനല്ലേ ? ഈ മിനി സ്റ്റേഴ്സിന്റെ ടൂർപ്രോഗ്രാമുകളൊന്ന് എടുത്തുനോക്കുക എത്രയെണ്ണം പബ്ലിക് ഫംങ്ഷനായിട്ടുണ്ട് ? കഴിഞ്ഞ ദിവസങ്ങളിലെ നമ്മുടെ ഓട്ടമെല്ലാം വ്യക്തികളുടെ വിരുന്നുകളിലും വിവാഹത്തിലും പങ്കെടുക്കാനായിരുന്നി ല്ലേ ? വോട്ടുചെയ്ത് അയയ്ക്കുന്നവരുടെ ഇച്ഛയ്ക്കനുസരിച്ച് ഇറങ്ങിത്തിരി ക്കുന്നു! പൊതുസമൂഹത്തിന് ഇതിന്റെ വല്ല ആവശ്യവുമുണ്ടോ ? പബ്ലി ക്കിന്റെ പണമങ്ങനെ ഏതെല്ലാം തരത്തിൽ പാഴാവുന്നു! മുന്നിലും പിന്നി ലും പായാൻ കാക്കിയിട്ട നമ്മളും! ഞാനോ നിങ്ങളോ സ്വന്തം ആവശ്യ ത്തിന് വണ്ടിയെടുത്താൽ വാർത്തയായി. മുകളിലിരിക്കുന്ന കാകദൃഷ്ടി കൾ അപ്പോൾ പിടിച്ചെടുത്തിരിക്കും. താക്കീതായി, സർക്കുലറായി. ഇരു പത്തിനാലുമണിക്കൂറും നാമിങ്ങനെ പെറ്റുകിടക്കുമ്പോൾ കുട്ടി കുടുംബ ങ്ങളെ കൊണ്ടുവിടാൻ വണ്ടി ഉപയോഗിച്ചെന്നിരിക്കും! അല്ലെങ്കിലിപ്പൊ ആരാണ് ഹരിശ്ചന്ദ്രന്മാര് ? ട്രെയിനിൽ ഇതുവരെ വരുന്ന മിനിസ്റ്ററുടെ കാർ മുന്നൂറ്റിനാൽപത് കിലോമീറ്റർ ദൂരം തിരുവനന്തപുരത്തു നിന്ന് ഡ്രൈവർ തനിയെ ഓടിച്ചുവരുന്നു! ഇവിടെ ഓടാൻ ഇവിടെ നിന്നും വണ്ടി പ്രൊവൈഡ് ചെയ്താൽ പോരെ ? ഇതൊക്കെ അറിയാത്തതാണോ ? ചെലവ് ചുരുക്കും പോലും".

സഞ്ചാരസ്വാതന്ത്ര്യത്തെ അറസ്റ്റ് മൂലം തടയുമ്പോഴും ഉള്ളിലുള്ള മനസ്സെന്ന കുതിരസ്വാതന്ത്ര്യമാണ്. ഇവിടെ മനസ്സിന് മേയാൻ അനു വാദമില്ല. കണ്ണും കാതും കൂർപ്പിച്ച് വർത്തമാനത്തിൽ വെയ്ക്കണം. അല്ലെ

ങ്കിൽ അച്ചടക്കരാഹിത്യമാകും. അസ്വതന്ത്രരുടെ ആത്മാലാപങ്ങൾ ഘനീ ഭവിച്ച ഈ മുറിയിൽ അശാന്തിയുടെ ആൾരൂപമായി നിൽക്കുമ്പോൾ മറ്റെന്തിനെക്കുറിച്ചോർക്കാനാകും ? ശരീരം മെല്ലെ മെല്ലെ സ്വത:സിദ്ധഭാവം പ്രകടിപ്പിച്ചുതുടങ്ങി. തൊപ്പിക്കുള്ളിൽ, കാക്കി യൂണിഫോമിനുള്ളിൽ, ഷൂസിനുള്ളിൽ, വേവുന്ന ചൂട്. തൊപ്പിക്കുള്ളിൽ താപജലം തിളച്ച് തൂവി.

"എസ്.ഐ. നിങ്ങളുടെ സ്റ്റേഷനിലിപ്പോൾ എത്ര എൽ.പി. വാറ ണ്ടുണ്ട് ? അവരെക്കുറിച്ച് അന്വേഷണം വല്ലതും നടത്തുന്നുണ്ടോ ?"

"ഉണ്ട് സർ. ഇപ്പോൾ അൻപത്തെട്ടെണ്ണമുണ്ട്. കഴിഞ്ഞ ദിവസം ഒന്ന് എക്സിക്യൂട്ടീവ് ചെയ്തു സാർ"

''അതുപറഞ്ഞാൽ പറ്റില്ല. മുഴുവൻ കേസ്സുകളുടേയും ഡീറ്റെയ്ൽഡ് റിപ്പോർട്ട് എനിക്ക് കിട്ടണം രണ്ടാഴ്ചത്തെ സമയം തരാം."

"സർ!"

"ഇന്ന് മിനിസ്റ്ററുടെ ടൂർപ്രോഗ്രാമുണ്ടല്ലോ?"

"ഉണ്ട് സർ. വൈകീട്ട് നാലുമണിക്ക്. റോഡ് സുരക്ഷയെക്കുറിച്ചുള്ള സെമി നാറിൽ പങ്കെടുക്കാൻ ട്രാൻസ്പോർട്ട് മിനിസ്റ്റർ വരുന്നുണ്ട്."

അതിന്റെ പ്രൊട്ടക്ഷൻ നോക്കിക്കൊള്ളണം. വലിയ ഒരു ദുരന്തം കഴിഞ്ഞ ഉടനെ ആയതുകൊണ്ട് ആളുകൾ വയലന്റാകാൻ സാദ്ധ്യത യുണ്ട്. ചിലപ്പോൾ കരിങ്കൊടി പ്രയോഗവുമുണ്ടാകും"

"ശ്രദ്ധിക്കുന്നുണ്ട് സർ! വേണ്ട മുൻകരുതൽ എടുത്തിട്ടുണ്ട് ".

"ഇയാളുടെ കാര്യത്തിലെന്താ?"

ഹാവൂ! ഇതിനുവേണ്ടിയാണല്ലോ ഇത്രനേരമായിട്ട് ഇങ്ങനെ നിറു ത്തിയിരിക്കുന്നത്. ശിക്ഷാവിധികൾ പലതരത്തിലാകാം. ഡിപ്പാർട്ട്മെന്റ് ശിക്ഷണങ്ങൾക്ക് പ്രത്യേകിച്ച് കാരണങ്ങളൊന്നും വേണ്ട. മേലധികാരിക്ക് ശരിയല്ലെന്ന് തോന്നുകയേ വേണ്ടൂ! തോന്നലുകൾ വ്യക്ത്യാധിഷ്ഠിതവും മനോഭാവങ്ങൾക്കനുസരിച്ചും ഇരിക്കും. ഒന്നാലോചിച്ച് നോക്കൂ, ഇരു പത്തിനാലു മണിക്കൂറുമുള്ള കർമ്മത്തിൽ കുറ്റങ്ങളും കുറവുകളും ആർ ക്കാണ് കണ്ടുപിടിക്കാതിരിക്കാൻ കഴിയുക?

"മിനിസ്റ്ററുടെ പ്രോഗ്രാം പറഞ്ഞപ്പോൾ സെറ്റ് അറ്റൻഡ് ചെയ്തത് നിങ്ങളായിരുന്നില്ലെ ?"

"സർ"

"ആദ്യം മുതൽ പറയ്. എങ്ങനെ തുടങ്ങി ?"

"പി. ടിൻടിഫൈവ്. ടിൻടിഫൈവ് ഡെൽട്ടാ സെറ്റ് കാളിംങ്"

"അപ്പൊ എന്തുപറഞ്ഞു?"

"ആൻസർ ചെയ്തു."

"ശരി. പിന്നെ എന്തു നിർദ്ദേശമാണ് നൽകിയത്?"

"സ്റ്റേഷൻ ലിമിറ്റിൽ ചെന്നുനിന്ന് എസ്കോർട്ട് ചെയ്യാൻ."

"അങ്ങനെയല്ലല്ലോ നിർദ്ദേശിച്ചത്. റെസ്റ്റ് ഹൗസിൽ ചെന്ന് മിനി

സ്റ്ററെ എസ്കോർട്ട് ചെയ്യാനല്ലെ അറിയിച്ചത് ?"

"സർ."

"പിന്നെ പറ്റിയതെന്താണ് ? ഞാനിവിടെ മിനിസ്റ്ററുടെ പരിപാടികൾ കഴിയുന്നതുവരെ ടെൻഷനടിച്ചിരിക്കുമ്പോൾ നിങ്ങൾ എത്ര നിസ്സാരമായി ഇതിനെ കണ്ടു? ഇതത്ര നിസ്സാരമല്ല ! റെസ്റ്റ് ഹൗസിൽ പോയി മിനിസ്റ്റർക്ക് എസ്കോർട്ട് കൊടുക്കണമെന്നറിയിച്ചിട്ടും എ.എസ്.ഐ. സ്റ്റേഷൻ ബോർഡറിൽ വായും പോളിച്ച് നോക്കിനിൽക്കുക ! വേണ്ടത് വേണ്ട സമയത്ത് അറിയിക്കണം. മനസ്സിലായോ ?"

"സർ!"

"ഏതായാലും കാര്യങ്ങളിത്തിരി പഠിക്കട്ടെ, അല്ലെ എസ്.ഐ.? ഇയാൾ മൂന്നുമാസം ഏ.ആർ. ക്യാമ്പിൽ കോഴ്സ് ചെയ്യട്ടെ !"

"സർ തെറ്റുപറ്റിയതാണ് സർ. വി.എച്ച്.എഫ്. കൈകാര്യം ചെയ്ത് പരിചയമില്ലാത്തതുകൊണ്ട് പറ്റിയതാണ് സർ".

"ശരിയാണോ എസ്.ഐ. ?"

"ക്യാമ്പിൽ നിന്നും ലോക്കൽ പോലീസിൽ വന്നിട്ട് രണ്ടാഴ്ചയേ ആയിട്ടുള്ളൂ. അത് ശരിയാണ് സാർ."

"ശരി! മേലിൽ ആവർത്തിക്കരുത്. ഞാൻ മൂന്നുദിവസത്തെ എക്സ്ട്രാ ഗാർഡ് ഡ്യൂട്ടിതരാം. എവിടെ ഓർഡർലി റൂം രജിസ്റ്റർ ? "

ജില്ലാ സായുധസേനയിലേക്ക് മൂന്നുമാസത്തെ കവാത്ത് പരിശീലനത്തിനയക്കുന്നതിനേക്കാൾ എത്രയോ നല്ലത്. വന്നത് മഞ്ഞുപോലെയായി ! ശിക്ഷാർഹരായവർ സ്വതന്ത്രരായി വിഹരിക്കട്ടെ !

"ക്യാമ്പ് കാണേണ്ടിവന്നില്ലല്ലോ. മൂപ്പരുടെ പ്രകൃതം വെച്ചു നോക്കുമ്പോൾ..." എസ്. ഐ. ആശ്വസിച്ചു. കയ്യിലിരിക്കുന്ന കുറ്റവിധിയെഴുതിയ ഓർഡർലി റൂം രജിസ്റ്ററിൽ എഴുതിയത് വായിച്ചു: "ഫെയിൽഡ് ടു കമ്മ്യൂണിക്കേറ്റ് ദ മിനിസ്റ്റേഴ്സ് പ്രോഗ്രാം".

പിറ്റേന്ന് രാവിലെ എട്ടുമണിക്കാരംഭിച്ചതാണ് കുറ്റപ്പാറാവ്. രണ്ടു പകലും രാത്രിയും ടേണനുസരിച്ച് ജോലി ചെയ്ത് കഴിഞ്ഞിരിക്കുന്നു.

പുറത്ത് നേർത്ത നിലാവിൽ പൂവാകയുടെ ഇലകൊഴിഞ്ഞ കൊമ്പുകളിൽ കറുപ്പും വെളുപ്പും ഇടകലർന്ന സമാധികൾ. പറന്ന് തളർന്ന് തിരിച്ചെത്തുന്ന പക്ഷികളുടെ പുണ്യകാലം. ഇരുട്ടു വീണാൽ പൂവാകക്കൊമ്പുകളിൽ വർഗ്ഗവ്യത്യാസമില്ലാതെ ഉറങ്ങാനെത്തുന്ന കിളികളുടെ ബഹളമാണ്. അവ ചിറകടിച്ച് ഉയർന്നുപൊങ്ങി സ്ഥലംപിടിക്കും. പിന്നെ ഒരു ശാന്തതയാണ്. വയർലെസ് സെറ്റും സ്റ്റേഷൻ പരിസരവും ധ്യാനലീനമാവുമ്പോൾ ആ ശാന്തത ഹൃദയത്തിലേക്ക് പകരുകയായി.... ഇമകളെ ഉറക്കം സ്ഥലകാലദേശബോധമില്ലാതെ തൂവൽസ്പർശമായി തലോടി. മോഹനിദ്രയിലേക്ക് വഴുതിവീണോ എന്ന് സംശയിച്ചപ്പോഴാണ് വയർലെസ് സെറ്റിന് ജീവൻ വെച്ചത്.

"പി ടിൻടിഫൈവ്... പി ടിൻടിഫൈവ്... കൺട്രോൾ കാളിംങ്!"

"ടിൻടിഫൈവ് ആൻസറിംങ്"

"ഒരു ക്രാഷ് ഇൻഫൊർമേഷനുണ്ട്. നോട്ട് ചെയ്യുക. ബഹു: ഇലക്ട്രിസിറ്റി മിനിസ്റ്ററുടെ നേരത്തെ തന്ന ടൂർപ്രോഗ്രാമിൽ മാറ്റമുണ്ട്. മംഗലാപുരം എക്സ്പ്രസ്സിൽ കോഴിക്കോട്ടേക്ക് ഇതിലൂടെ കടന്നുപോകുന്നു എന്നായിരുന്നു നേരത്തെ അറിയിച്ചിരുന്നത്. എന്നാൽ പരിപാടി മാറ്റിയിട്ടുണ്ട്. ഷൊർണ്ണൂർ ജംങ്ഷനിൽ ഇറങ്ങി പട്ടാമ്പി റെസ്റ്റ് ഹൗസിൽ ഹാൾട്ട് ചെയ്യുകയാണ്. ഉടനെ ഷൊർണ്ണൂർ റെയിൽവെ സ്റ്റേഷനിൽ ചെന്ന് പട്ടാമ്പി റെസ്റ്റ് ഹൗസിലേക്ക് എസ്കോർട്ട് ചെയ്യുക! ഇപ്പോൾ ട്രെയിൻ തൃശ്ശൂർ എത്താറായി. ക്ലിയറായോ?"

"റോജർ!"

ചുരുങ്ങിയ സമയമേ മുന്നിലുള്ളൂ. എസ്.ഐ. ക്വാർട്ടേഴ്സിലാണ്. നൈറ്റ് പട്രോൾ ഡ്യൂട്ടി കഴിഞ്ഞ് ഉറക്കം പിടിച്ചിരിക്കും. ചിന്തിച്ച് നിൽക്കുവാൻ സമയമില്ല. എസ്.ഐയുടെ മൊബൈലിൽ വിളിച്ചു. ഉറക്കത്തിൽ നിന്നുമുണർത്തിയതിന്റെ അനിഷ്ടം മുഴുവൻ വാക്കുകളിൽ പുരട്ടിക്കൊണ്ട് പറഞ്ഞു.

"ഇതിനിപ്പൊ എന്നെ വിളിക്കേണ്ടതുണ്ടായിരുന്നോ? അവിടെ ജി.ഡി. ചാർജ്ജ് ഇല്ലേ? ട്രഷറി ഡ്യൂട്ടിക്കാരനേയും പാറാവിൽ നിന്ന് ഒരാളേയും എടുത്ത് റെസ്റ്റ് ഹൗസിൽ ഗാർഡ് പ്രൊവൈഡ് ചെയ്യ്. എസ്കോർട്ട് ചെയ്യാൻ ജി.ഡി. ചാർജ്ജിനോട് പറ. മനസ്സിലായോ?"

"സർ!"

കൊതുകുവലയ്ക്കുള്ളിൽ കിടക്കുന്ന ജി.ഡി. ചാർജ്ജിലുള്ള എ.എസ്.ഐ.യെ കർമ്മനിരതനാക്കുവാനായി നടക്കുമ്പോൾ കറുത്ത വയർലെസ്സ് സെറ്റിൽ ശബ്ദ വിസ്ഫോടനം ആരംഭിക്കുകയായി. മരക്കൊമ്പിലെ സമാധികൾ ചിറകടിച്ചുയരുകയായി.

---

1. ഡെൽറ്റ–ഡി.വൈ.എസ്.പി. 2. ആർ.ടി.പി.സി. – പരിശീലനത്തിലുള്ള പോലീസ് കോൺസ്റ്റബിൾ. 3. എൽ.പി.വാറണ്ട്– ദീർഘകാലമായി കെട്ടിക്കിടക്കുന്ന വാറണ്ട്. 4. വി.എച്ച്.എഫ്. – വയർലെസ് സെറ്റ്. 5. ജി.ഡി.ചാർജ്ജ് – ജനറൽ ഡയറിയുടെ ചുമതല വഹിക്കുന്ന ഉദ്യോഗസ്ഥൻ.

•

മണ്ണൂർ മുരളി
Mob : 9495206188

പ്രോത്സാഹന സമ്മാനം നേടിയ ചെറുകഥ

# ജനപ്രിയ തിരക്കഥ

**പി. ശെൽവരാജ്**

ഞാനും ഭാര്യ ദുർഗ്ഗയും തുടങ്ങിവെച്ച ഇന്നത്തെ സംവാദം പുതിയ സിനിമകളിലെ ഉറപ്പില്ലാത്ത തിരക്കഥകളെക്കുറിച്ചായിരുന്നു. സംവാദം എന്നു പറഞ്ഞാൽ രണ്ടുപേരും വർക്കത്തുള്ള വാദമുഖങ്ങൾ ഉന്നയിച്ച് നല്ല തിരക്കഥകൾ ഉണ്ടാകേണ്ടുന്ന ലക്ഷ്യവുമായി ബന്ധപ്പെട്ടതൊന്നുമായിരുന്നില്ല. സിനിമയ്ക്കുപോകാൻ തല്ലുകൂടുന്ന ഭാര്യയെ അതിൽനിന്ന് പിൻതിരിപ്പിക്കാൻ ഞാൻ തൊടുത്തുവിടുന്ന ഒരായുധമായിരുന്നു തിരക്കഥാ സംവാദം. എന്റെ ഭാര്യയ്ക്കാകട്ടെ, ശരീരവും മുഖസൗന്ദര്യവും നന്നായി സൂക്ഷിക്കാനും അത് എന്റെ മുന്നിൽ ഉചിതമായി അവതരിപ്പിക്കാനുമല്ലാതെ തിരക്കഥയെക്കുറിച്ചോ അതിന്റെ സാങ്കേതികത്തികവിനെക്കുറിച്ചോ സൗന്ദര്യത്തെക്കുറിച്ചോ യാതൊരു ധാരണയുമില്ലായിരുന്നു. അവൾ ഒരു സിനിമാഭ്രാന്തിയാണ്. എത്ര കണ്ടാലും അതിനൊരറുതി വരുന്നുമില്ല. വന്നുവന്ന് സ്ക്രീനിൽ തെന്നിമറയുന്ന എന്തെങ്കിലും ചില ചിത്രങ്ങൾ കണ്ടാൽ മതി എന്നായിരിക്കുന്നു. എനിക്കാണെങ്കിൽ ഇത് സഹിക്കാനാവുകയുമില്ല. കൈയിലെ കാശും കളഞ്ഞ് നാറുന്ന ആൾത്തിരക്കിൽ ചെന്നിരുന്ന് മലയാളസിനിമ എന്ന ചവറ് കണ്ടുകൊണ്ടിരിക്കുക എന്നത് ആത്മീയമായി മരണം തന്നെയാണ്. മലയാള സിനിമ ഇത്രയ്ക്ക് അധ:പതിച്ച കാലമുണ്ടായിട്ടില്ല എന്നു ഞാൻ പറയും. അത് കേൾക്കേണ്ട താമസം ഭാര്യ തുടങ്ങുകയായി. അവളുടേത് ബാലിശങ്ങളായ വാദങ്ങളാണെന്ന് സിനിമയെപ്പറ്റി ഗൗരവമായി ചിന്തിക്കുന്ന ആർക്കും മനസ്സിലാക്കാൻ കഴിയും.

ഈ ഹാളിനകത്ത് ടിക്കറ്റെടുത്ത് കയറിയിരിക്കുന്നവരൊക്കെ മണ്ടന്മാരും വിവരമില്ലാത്തവരും ആണെന്നാണോ? അതോ സിനിമയെക്കുറിച്ച് ഒന്നുമറിയാത്തവരാണോ ഇവരൊക്കെ? പിന്നെ, നിങ്ങൾ മാത്രമാണോ സിനിമയെക്കുറിച്ച് എല്ലാമറിയുന്ന ഒരാൾ? ഭാര്യയുടെ വാദങ്ങൾ ചോദ്യങ്ങളായി നീണ്ടുപോകും. സ്വന്തം ഭർത്താവിനെ ഇങ്ങിനെ വിലകുറച്ച് കാണാൻ തുടങ്ങുന്ന ഈ ഭാര്യയോട് പിന്നെ എന്തു പറയും ? ഞാൻ ചിലപ്പോൾ സൗമ്യമായി പറഞ്ഞുകൊടുക്കും. എടീ, ഈ സിനിമ എന്നു പറയുന്നതിന്റെ അടിസ്ഥാനം തിരക്കഥയാണ്. കൊള്ളാവുന്ന സംവിധായകരുടെ കൈയ്യിൽ നല്ല തിരക്കഥകൾ കിട്ടിയാൽ മാത്രമേ സിനിമ നന്നാവുകയുള്ളൂ. ഇന്നാകട്ടെ, കുറെ പൊട്ടത്തമാശകൾ സ്ഥാനത്തും അസ്ഥാനത്തും വിളിച്ചുപറഞ്ഞ് കുറച്ചുപേർ കസാലയും ചെടിച്ചട്ടികളും ചവുട്ടിത്തെറിപ്പിച്ച് അരിപ്പൊടിയും മുളകുപൊടിയും വാരിവിതറി ഐസ്ക്രീം കപ്പുകൾ തമ്മിലെറിഞ്ഞ് തലങ്ങും വിലങ്ങും ഓടിത്തിമർക്കുന്ന പരിപാടികളാണ് സിനിമ എന്ന പേരിൽ പടച്ചുവിടുന്നത്.

ഈ പറഞ്ഞതൊന്നും അവൾക്ക് പിടികിട്ടിയിട്ടില്ല എന്ന് എനിക്കറിയാം. ഇതിലും സാധാരണീകരിച്ച് ഇന്നത്തെ ജനപ്രിയസിനിമയെക്കുറിച്ച് പറയാൻ എനിക്കൊട്ടറിയുകയുമില്ല.

ഒടുവിൽ, തല്ലിപ്പൊളിയാണെന്നറിഞ്ഞുകൊണ്ടുതന്നെ ഇന്നത്തെ സിനിമയ്ക്ക് പോകാൻ തീരുമാനമായി. കുട്ടികൾക്ക് ധാരാളം പഠിക്കാനുള്ളതുകൊണ്ട് അവരെ ഒഴിവാക്കിയാണ് പരിപാടിയിട്ടത്. അവർക്ക് സിനിമ അത്ര നിർബന്ധ മുള്ള കാര്യമായിരുന്നില്ല. അത്യാവശ്യം ടി.വി.യിൽ വരുന്ന നല്ല തിരക്കഥകൾ അവരെ കാണിക്കാൻ ഞാൻ ശ്രദ്ധിക്കാറുണ്ട്. ഒരു ദിവസം 'അവളുടെ രാവുകൾ' കാണാൻ കുട്ടികളെ വിളിച്ചപ്പോൾ ഭാര്യ ഒരുപാട് എതിർത്തു. ടി.വി. ഓഫാക്കുകപോലും ചെയ്തു. പിന്നെ നിർബന്ധങ്ങൾക്കൊടു വിലാണ് അത് കാണാൻ കഴിഞ്ഞത്. അവളുടെ അഭിപ്രായത്തിൽ അതൊക്കെ 'അഡൽസ് ഓൺലി'യാണ്. അവളുടെ രാവുകൾ റിലീസ് ചെയ്ത കാലത്ത് എൻെറ അച്ഛനും ആ സിനിമ കാണാൻ അനു വദിച്ചിരുന്നില്ല. ഞാൻ കണ്ടതാകട്ടെ അഡൽട്ടായതിനുശേഷവും. അന്ന് നല്ല സിനിമയെക്കുറിച്ചുള്ള ബോധം പലതരത്തിലും തെറ്റിദ്ധരിപ്പിക്ക പ്പെട്ടിരുന്നു.

അവളുടെ രാവുകൾ കണ്ടുകഴിഞ്ഞപ്പോൾ സിനിമയെക്കുറിച്ച് പല കാര്യങ്ങളും കുട്ടികൾക്ക് പറഞ്ഞുകൊടുക്കാൻ എനിക്ക് കഴിഞ്ഞു. നല്ല സിനിമയുടെ ചേരുവകളൊക്കെ ഒത്തുചേർന്ന് മനുഷ്യമനസ്സിൻെറ നിഗൂഢതലങ്ങളെ ആഴത്തിൽ പരിശോധിച്ച് വിവിധരീതിയിൽ അതിനെ വിവൃതമാക്കുന്ന ഒരു തിരക്കഥ അവളുടെ രാവുകൾ എന്ന സിനിമയ്ക്ക് പിന്നിലുണ്ടെന്ന് ഞാൻ കുട്ടികളെ പറഞ്ഞുമനസ്സിലാക്കി. പിന്നീട് അവർ പ്രതീക്ഷയ്ക്ക് വകനൽകുന്ന ചോദ്യങ്ങൾ ചോദിക്കുകയും പന്ത്രണ്ടും പതിനാലും വയസ്സ് പ്രായമുള്ള അവർ നിലവാരമുള്ള ചില അഭിപ്രായങ്ങൾ പറയുകയും ചെയ്തു. മക്കളെക്കുറിച്ച് വലിയ മതിപ്പ് തോന്നിയ സന്ദർഭമാ യിരുന്നു എനിക്കത്.

തീയേറ്ററിൽ വലിയ ആൾതിരക്കൊന്നും അനുഭവപ്പെട്ടില്ല. ടിക്കറ്റെടുത്ത് അകത്തിരുന്നു എന്നേ ഉള്ളൂ. തുടങ്ങുമ്പോൾ തന്നെ അറിയാം ഇതിൻെറ ഒടുക്കം എന്തായിരിക്കുമെന്ന്. കാഴ്ച അസഹനീയമാവുമ്പോൾ ഒന്ന് പുറത്തിറങ്ങി ആശ്വസിക്കാമെന്നു വെച്ചാൽ ഫസ്റ്റ് ഷോ ആണ്. ഭാര്യയെ ഒറ്റയ്ക്കിരുത്തിക്കൊണ്ട് അതിനു കഴിയില്ല. ഞാൻ ഇരിക്കേണ്ടിടത്ത് ഇരുന്നില്ലെങ്കിൽ അവിടെ മറ്റുപലരും ഇരിക്കുന്ന കാലമാണിതെന്നും ഞാൻ ഓർത്തു.

ഗത്യന്തരമില്ലാതെ ഇവിടെ ഇങ്ങനെ ഇരിക്കുമ്പോൾ പണ്ട് കോളേജ്മേറ്റ് ശ്രീകുമാർ പറഞ്ഞ കാര്യമാണ് ഓർമ്മയിലെത്തുന്നത്. മലയാളസിനിമകളിൽ മിക്കതും പത്തുമിനുട്ടു പോലും കണ്ടിരിക്കാൻ കഴിയില്ല എന്നായിരുന്നു അവൻെറ പ്രസ്താവന. കേട്ടപ്പോൾ ജാഡയാണെന്ന് മറ്റുസുഹൃത്തുക്കൾ പറഞ്ഞു. പക്ഷെ സൗഹൃദത്തിൻെറ നേർവഴിയിലൂടെ ആ പറഞ്ഞതിൻെറ വാസ്തവത്തെക്കുറിച്ച് അറിയാൻ ഞാൻ ആഗ്രഹം പ്രകടിപ്പിച്ചു. അവൻ വിശദീകരിച്ചുതന്നു.

ഇന്ന് പ്രദർശിപ്പിച്ചുകൊണ്ടിരിക്കുന്ന ഏതെങ്കിലും ഒരു സിനിമ കണ്ടുനോക്കൂ.. അതിൽ ഒരു രംഗത്ത് കടന്നുവരുന്ന കഥാപാത്രങ്ങളിൽ ഒരാൾ പുറപ്പെടുവിക്കുന്ന സംഭാഷണത്തിന് മറ്റേയാൾ എങ്ങിനെ പ്രതികരിക്കുമെന്ന് പ്രേക്ഷകരായ നമുക്കുതന്നെ അറിയാം. പിന്നെന്തിന് അതുകാണാൻ ചെന്നിരുന്നുകൊടുക്കണം. അത് ശരിയാണെന്ന് അധികം ആലോചിക്കാതെ എനിക്കും ബോധ്യമായി. അപവാദമായി ചുരുക്കം ചില

തിരക്കഥകളേ ഉണ്ടായിട്ടുള്ളൂ.

എന്നാൽ എൻെറ ഭാര്യ പറയുന്നത്, സിനിമ നിങ്ങളെപ്പോലെയുള്ള ബുദ്ധിജീവികൾക്ക് ചർച്ച ചെയ്യാൻ ഉണ്ടാക്കുന്നതല്ല, ഞങ്ങളെപ്പോലെയുള്ള വർക്ക് കണ്ടിരിക്കാനാണ് എന്നാണ്. ദീർഘകാലം എന്നോട് സിനിമാ സംവാദങ്ങളിൽ പങ്കെടുത്തതുകൊണ്ട് അവൾ മെച്ചപ്പെട്ടിട്ടുണ്ട് എന്നെനിക്ക് തോന്നി. മറുപടിയായി ഉന്നയിക്കാൻ എനിക്ക് വാദങ്ങളൊന്നു മില്ലായിരുന്നു. ആഴ്ചയിൽ ആറു ദിവസം സർക്കാരാപ്പീസിലും ബാക്കിനേരം അടുക്കളയിലും മിനക്കെട്ട് മടുക്കുന്ന അവൾക്ക് തീയേറ്ററിൽ ചെന്നിരുന്ന് സ്ക്രീനിൽ തെളിയുന്ന കോപ്രായങ്ങൾ കാണുന്നത് ഒരു റിലീഫാണ്. എന്തായാലും ഒരു ഭാര്യയ്ക്കുവേണ്ടി ഭർത്താവ് അത്രയെങ്കിലും അഡ്ജസ്റ്റ് ചെയ്യേണ്ടതല്ലേ?... തീർച്ചയായും! ഞാൻ സീറ്റിൽ അമർന്നിരുന്നു.

സിനിമ കഴിഞ്ഞിറങ്ങുമ്പോൾ മനുഷ്യശരീരം ആവിയിൽ പുഴുങ്ങി യെടുത്തതുപോലെ ഒരു ദുർഗന്ധം ആ പരിസരമാകെ നിറഞ്ഞുനിന്നു. അൽപ്പം ശുദ്ധവായു കിട്ടാൻ ഞാൻ പരക്കം പാഞ്ഞു. പുറത്ത് പാർക്കു ചെയ്തിരുന്ന സ്കൂട്ടർ സ്റ്റാർട്ട് ചെയ്ത് അതിൽ കയറിയിരിക്കാൻ ഭാര്യയെ ക്ഷണിച്ചു. അവൾ അപ്പോഴും സിനിമയുടെ ക്ലൈമാക്സിൻെറ ഹാങ്ങ് ഓവറിലാണെന്ന് എനിക്ക് തോന്നി. നായകനെ അവിശ്വസിച്ച നായികയും ബന്ധുക്കളും തെറ്റുകൾ തിരുത്തി മാപ്പുപറയാൻ വെമ്പി പാഞ്ഞുവരുമ്പോ ഴേക്കും നായികാസഹോദരൻ ഒരുക്കിയ ചതിയിൽ കാലിടറി നായകൻ നിലം പതിക്കുന്ന ഞെട്ടിപ്പിക്കുന്നതും ഹൃദയഭേദകവുമായ കാഴ്ച അവളെ വല്ലാതെ ഉലയ്ക്കുന്നുണ്ടായിരുന്നു. ഒരു മായാലോകത്തെന്നപോലെ എൻെറ വിളി കേട്ടെങ്കിലും വിളിച്ച ആൾ ആരാണെന്നറിയാത്തതുപോലെ അവൾ വണ്ടിയിൽ കയറി. രാത്രി ടൗണിൽ നിന്നും നാട്ടുമ്പുറത്തേയ്ക്കുള്ള യാത്ര. എൻെറ മുന്നിൽ ആവശ്യത്തിനു വെളിച്ചമില്ല. വളരെ ഉയരത്തിൽനിന്ന് ഒരാൾ കാലിടറി വീഴുന്ന ദൃശ്യം എൻെറ ഉള്ളിലുള്ള വെളിച്ചത്തെ മറച്ചു കൊണ്ടിരുന്നു.

മങ്ങിയ വെളിച്ചത്തിൽ ദൂരെ റോഡിൻെറ മുക്കാൽ ഭാഗവും കവർ ന്നെടുത്തുകൊണ്ട് നാലു ബൈക്കുകൾ കുറുകെ നിർത്തിയിരിക്കുന്നത് എനിക്ക് കാണാം. അതിൽ എന്തെങ്കിലും അപാകത ഉള്ളതായി തോന്നിയില്ല. കാലം അതാണല്ലോ. വണ്ടി റോഡിൽ നിർത്തി നടുറോഡിൽ മൂത്രമൊഴിക്കു ന്നതാണ് ഇപ്പോഴത്തെ ചെറുപ്പക്കാരുടെ ഹോബി. ഇതിപ്പോൾ വാഹനങ്ങൾ മാത്രമേ റോഡിലുള്ളൂ. ആളുകൾ മറവിൽ ചെന്ന് കാര്യം നിർവ്വഹിക്കുന്നു ണ്ടാകും.

അവിടുത്തേക്കുള്ള ദൂരം കുറയുന്തോറും വണ്ടികൾക്കരികിൽ ആൾ പ്പെരുമാറ്റം ദൃശ്യമാവുകയും നാലഞ്ചുപേർ റോഡിലേക്കിറങ്ങി നിന്നപ്പോൾ മൊത്തം ബ്ലോക്കാവുകയും ചെയ്തു.

സ്കൂട്ടർ നിർത്തിക്കൊണ്ട് വഴിമുടക്കി നിൽക്കുന്ന അപരിചിതരായ ആ ചെറുപ്പക്കാരോട് ഞാൻ വിനീതനായി 'ഞങ്ങൾ പോയ്ക്കോട്ടെ' എന്നു ചോദിച്ചു. അപ്പോൾ അതിൽ നേതാവ് എന്നു തോന്നിച്ച ചെറുപ്പക്കാരൻ മുമ്പോട്ട് വന്നു.

"അതെന്തു ചോദ്യമാ സാറേ, വണ്ടി നിർത്തിയിട്ടാണോ പോയ്ക്കോട്ടേ എന്നു ചോദിക്കുന്നത്" ? ആ പ്രതികരണത്തിൽ പരിഹാസ മുണ്ടായിരുന്നു. "എന്തായാലും നിർത്തിയില്ലേ ഇനി നമുക്കൊന്ന് പരിചയ

പ്പെട്ടിട്ടൊക്കെ പോകാം." മറ്റൊരാൾ വെളിച്ചത്തേക്ക് വന്നു പറഞ്ഞു. അയാൾ എന്നോട് വണ്ടിയിൽ നിന്നിറങ്ങാനും നിർബന്ധിച്ചു.

"ഞങ്ങൾ ഒരു പാർട്ടിയെ കാത്തിരിക്കുകയാണ്. എത്തിയതായി കാണുന്നില്ല." നേതാവ് പറഞ്ഞു. അയാൾ എൻെറ ഭാര്യയുടെ അടുത്തുവന്ന് ചുണ്ടുകടിച്ച് ചിരിച്ചുകൊണ്ട് തുടർന്നു: "ഇന്നത്തെ കാര്യം സാറു കൊണ്ടു തന്ന പാർട്ടിയെക്കൊണ്ട് സമ്പൂറാക്കാമെന്ന് തോന്നുന്നു."

"അടിപൊളിയല്ലേ അളിയാ" നേതാവിനുപിന്നിൽ മറഞ്ഞുനിന്ന ചെറുപ്പക്കാരൻ വിളിച്ചു പറഞ്ഞു. നിശബ്ദമായ ഒരാജ്ഞ കിട്ടിയതുപോലെ അവർ ഞങ്ങൾക്കു ചുറ്റും വട്ടംകൂടി നിന്നു. രംഗം അനിയന്ത്രിതമാവാൻ പോകുന്നു എന്ന തിരിച്ചറിവ് എൻെറ ഉള്ളിൽനിന്നും പിടഞ്ഞുപൊങ്ങി.

"ചേട്ടൻ ഒരര മണിക്കൂർ ഇതാ ഈ അനിയൻെറ കൂടെ ടൗണൊക്കെ ഒന്നു കറങ്ങിയിട്ടുവാ; അപ്പോഴേക്കും സാറിൻെറ വണ്ടി ഞങ്ങൾ ഓരോ ട്രിപ്പ് ഓടിച്ചുനോക്കട്ടെ. എടാ ചേട്ടനെ എവിടെയും കൊണ്ടു കളഞ്ഞേക്കരുത്. ഇനിയും നമുക്ക് ആവശ്യം വരും."

നേതാവ് ചങ്ങാതിയോട് നിർദ്ദേശിച്ചു. അയാൾ പിന്നീട് പേടിച്ചു വിറച്ചു നിൽക്കുന്ന ദുർഗ്ഗയുടെ അടുത്തുചെന്ന് അവളുടെ മുതുകിലൂടെ തലോടാൻ തുടങ്ങി. അപ്പോൾ ചുറ്റും നിന്നവർ ഒരടികൂടി ഞങ്ങളോട് ചേർന്നുനിന്നു. ഞാൻ ദയനീയമായി അവളെ ഒന്നു നോക്കി. അപ്പോഴേക്കും എൻെറ വണ്ടി സാവധാനം ഉരുട്ടിക്കൊണ്ട് ഒരാൾ ഇരുട്ടിലേക്ക് നീങ്ങി. പെട്ടെന്ന് ഞാൻ കയറിയ ബൈക്ക്, ചെറുപ്പക്കാരൻ സ്റ്റാർട്ട് ചെയ്തു. ആകാശത്തിൻെറ അതിരന്വേഷിക്കുന്നവനെപ്പോലെ പിടയുന്ന എന്നേയും കൊണ്ട് ആ വാഹനം മുന്നോട്ടുകുതിച്ചു.

ഓടുന്ന ആ ബൈക്കിൻെറ പിന്നിലിരുന്നുകൊണ്ട് ഞാൻ എന്നോടു തന്നെ 'ഞാൻ ആര്' എന്ന ചോദ്യം പല പ്രാവശ്യം ചോദിച്ചു. ഉത്തരം സിംബിളായിരിന്നു. 'ആരുമല്ല', ഞാൻ ദുർഗ്ഗ എന്ന സ്ത്രീയുടെ ഭർത്താവാണെന്ന് ആ ചോദ്യത്തിന് ഉത്തരം കിട്ടിയിരുന്നെങ്കിൽ പെട്ടുപോയേനെ! ഞാൻ ആരുമല്ല ഞാൻ പോലുമല്ല. അതുകൊണ്ട് ഈ അനുഭവങ്ങളൊന്നും എനിക്ക് സ്വന്തവുമല്ല. എനിക്ക് സ്വന്തമായി ഞാൻ പോലുമില്ലാതാകുന്ന അവസ്ഥ എന്നിലേക്ക് വന്നുകൂടാൻ തുടങ്ങി. ഒരു അപ്പൂപ്പൻതാടി പോലെ ഞാൻ ഈ ആകാശത്ത് പാറിനടക്കുന്നു. ബൈക്ക് എപ്പോഴോ ഒന്നു നിന്നുതിരിഞ്ഞപ്പോൾ, അപ്പോൾ മാത്രം അനുഭവിക്കാൻ കഴിഞ്ഞു, ഒരു കൊളുത്തിവലിക്കൽ! അത് എവിടുന്ന് തുടങ്ങി എവിടെ അവസാനിക്കുന്നു എന്നു കണ്ടെത്തുന്നതിനുമുമ്പെ ബൈക്ക് അതിൻെറ മുഴുവൻ വേഗതയുമെടുത്ത് കുതിക്കാൻ തുടങ്ങി.

ബൈക്ക് ഓടിക്കിതച്ച് ഒരു പഴയ വീട്ടിൻെറ മങ്ങിയ വെളിച്ചം മാത്രമുള്ള പോർട്ടിക്കോവിൽ ചെന്നുനിന്നു. ചെറുപ്പക്കാരൻ ബൈക്ക് ഓഫ് ചെയ്ത് വേഗം അകത്തേയ്ക്കു പോയി. ആ കെട്ടിടത്തിൻെറ മേൽക്കൂരയിലെ കഴുക്കോലുകൾ മാറാല കെട്ടി വൃത്തികേടായിരുന്നു. ഓരോ കഴുക്കോലിലും ഓരോ പാമ്പുവീതം ഞാന്നുനിൽക്കുന്നുണ്ടോ എന്ന് ഞാൻ ഭയപ്പെട്ടു.

ചോര ചർദ്ദിച്ചുകൊണ്ടിരിക്കുന്ന ഒരു രോഗിയെ അപ്പോൾ എന്തു കൊണ്ടോ ഞാൻ ഓർത്തുപോയി. ഓക്കാനം തുമ്പത്തെത്തിയതുപോലെ

ഞാൻ വായ പൊത്തിപ്പിടിച്ചു. അകത്തുനിന്നും ഇറങ്ങിവന്ന നേതാവിൻെറ ചുണ്ടിൽ ഒരു പുഞ്ചിരി തളർന്നുമയങ്ങിക്കിടപ്പുണ്ടായിരുന്നു. അയാൾ പ്രോത്സാഹിപ്പിക്കുന്നതുപോലെ എൻെറ പുറത്തു തട്ടിക്കൊണ്ട് കടന്നുപോയി.

ആരെങ്കിലും എന്തെങ്കിലും പറയുമെന്ന് കരുതിയ എനിക്ക് തെറ്റി. ഞാൻ എല്ലാവരുടെയും മുഖത്ത് മാറിമാറി നോക്കി. അപ്പോൾ അവർ മുഖം താഴ്ത്തിക്കളഞ്ഞു. സമയം കടന്നുപോകുന്നതിനനുസരിച്ച് ചെറുപ്പക്കാർ മ്ലാനവദനരായിക്കൊണ്ടിരുന്നു. അവരുടെ ചുണ്ടുകളിൽ ചെറുനനവോടെ വിരിഞ്ഞുനിൽകേണ്ടിയിരുന്ന പുഞ്ചിരിത്തുണ്ടുകൾ അവിടെ കാണാൻ കഴിഞ്ഞില്ല. അവസാനം അകത്തുപോയ ചെറുപ്പക്കാരനെ പ്രതീക്ഷിച്ച് ഞാൻ തുറന്നിട്ട വാതിൽക്കലേക്ക് നോക്കി.

ബൈക്കിൽ ബാലൻസില്ലാതെ യാത്ര ചെയ്തതുകൊണ്ടായിരിക്കാം കാലിൽ ഒരു വിറയൽ! ഇരിക്കണം എന്നു തോന്നി. ഞാൻ പോർട്ടിക്കോവിലെ തറയിൽ ഒരു തൂണും ചാരി ഇരുന്നു. മറ്റുള്ളവർ വരാന്തയിലും.

ഒട്ടും പ്രതീക്ഷിക്കാതെയാണ് പോർട്ടിക്കോവിലേക്ക് ഒരു ഓട്ടോറിക്ഷ വന്നു നിന്നത്. അതിൽനിന്ന് നേതാവ് ഇറങ്ങിവന്നു. അകത്തുനിന്നും എൻെറ സഹയാത്രികനായ ചെറുപ്പക്കാരൻ മറ്റുള്ളവരേക്കാൾ വിവശനായി പുറത്തേക്കു വന്നു. അകത്തേയ്ക്കു പോകുമ്പോഴുണ്ടായിരുന്ന ആവേശം ശമിപ്പിക്കാൻ കഴിഞ്ഞതിൻെറ സംതൃപ്തി അയാളിൽ കാണാൻ കഴിഞ്ഞില്ല. അണ്ടർവെയർ മാത്രം ധരിച്ച് അയാൾ എന്തിനോടോ ഉള്ള അരിശം തീർക്കുന്നതുപോലെ പെരുമാറി. ചുമരിലും നിലത്തും തൂണിലുമൊക്കെ ഇടിച്ചും ചവുട്ടിയും മടുത്ത അയാളും ഒടുവിൽ വരാന്തയിലമർന്നു.

വരാന്തയിലിരുന്ന മറ്റു രണ്ടുപേരെ വിളിച്ച് നേതാവ് അകത്തേയ്ക്കു പോയി. അണ്ടർവെയർ ധരിച്ച ആൾ വീണ്ടും തൻെറ പരാക്രമം തുടങ്ങി. ഇങ്ങിനെ ചവിട്ടിയാൽ തൻെറ കാലിലെ ചെറുമാതിരി എല്ലൊക്കെ പൊട്ടിപ്പോകാനിടയുണ്ടെന്ന് അയാളെ ഓർമ്മിപ്പിക്കാൻ എനിക്ക് ആഗ്രഹമുണ്ടായിരുന്നു.

അകത്തുപോയവർ അർദ്ധനഗ്നയായ ഒരു സ്ത്രീരൂപത്തെ താങ്ങിയെടുത്ത് പുറത്തുവന്നു. അവർ ആ ശരീരത്തെ പോർട്ടിക്കോവിൽ നിർത്തിയിട്ടിരുന്ന ഓട്ടോയിലേക്ക് വളരെ കഷ്ടപ്പെട്ട് കടത്തിവെച്ച് അവിടെ ചാരി ഇരുത്തി. ഓട്ടോയിൽ കയറി ഇരുന്നുകൊള്ളാൻ എനിക്ക് ആജ്ഞയും കിട്ടി. ആ ആജ്ഞ അനുസരിക്കുന്നതിൽ വീണ്ടും എൻെറ വിനയം ജയിച്ചു. ഞാൻ ഓട്ടോയിൽ കയറി ഇരുന്നു. ഉടനെ ആ സ്ത്രീശരീരം ഒരു വിറങ്ങലിപ്പിനുള്ള ഊർജ്ജം പകർന്നുകൊണ്ട് എൻെറ ചുമലിൽ പതിച്ചു.

•

പി. ശെൽവരാജ്
Mob : 9449728124

പ്രോത്സാഹന സമ്മാനം നേടിയ ചെറുകഥ

# ഷെഹ്റസാദയുടെ പകലുകൾ

**ഫൈസൽബാവ**

അടുത്ത ബറ്റാലിയൻ കമാൻഡിനായി കാത്തുനിൽക്കുകയാണ്. ടാങ്കിന്റെ ശബ്ദം ടെന്റിനകത്തേക്ക് ഇരച്ചുകയറികൊണ്ടിരുന്നു. തുണി ജാലകത്തിനപ്പുറം പരന്നുകിടക്കുന്ന മരുഭൂമിയിൽ നോക്കിയിരിക്കുകയാണ് നിക്കോളാസ്. മരുഭൂമിയുടെ വിശാലതയ്ക്ക് ആകാശം അതിരുകളായി. അയാൾക്ക് എന്തെല്ലാമോ പറയണമെന്നുണ്ടായി രുന്നെങ്കിലും തടിച്ച പുസ്തകം വായിച്ചുകൊണ്ടിരിക്കുന്ന റോജർ ലോപ്പസിനെ ശല്യം ചെയ്യാൻ അയാൾക്ക് തോന്നിയില്ല. നിക്കോളാസ് പുറത്തേക്കിറങ്ങി. ടെന്റിൽ ബാക്കിയായ രണ്ടുപേർ പട്ടാളവേഷമണിഞ്ഞ് ഇറങ്ങുമ്പോൾ തടിച്ച പുസ്തകം വായിക്കുന്ന ലോപ്പസിനെ നോക്കി. അവരുടെ മുഖത്ത് പരിഹാസച്ചുവയുള്ള ചിരി പടർന്നു. അവരും ഇറങ്ങിയതോടെ ടെന്റിനകത്ത് ലോപ്പസ് ഒറ്റക്കായി. ടെന്റുകൾക്കു മീതെ അശാന്തമായൊരു മുഴക്കം തങ്ങിനിന്നു.

അയാൾ വായന തുടർന്നു. വായനയ്ക്കിടയിൽ അയാളിൽ പുതിയ സംശയങ്ങൾ കിളിർത്തു. “വലിയ പാറക്കല്ലുകളിട്ട് സിൻദബാദിന്റെ പ്രതീക്ഷകൾക്കൊപ്പം കപ്പലുകളേയും മുക്കുന്ന ആനറാഞ്ചി പക്ഷികൾ... ഇതൊക്കെ അയാളിൽ കിളിർത്ത സംശയം ചങ്കിൽനിന്നും പുറത്തേക്കൂരിത്തെറിച്ചതും അവിടെയാകെ നീലപ്പുക പടർന്നു. ലോപ്പസ് അന്ധാളിച്ചു നിൽക്കെ പുകപടലങ്ങൾക്കിടയിൽ നിന്നും ചോദ്യമുയർന്നു:

“ഉം എന്താ സംശയം ?”

അയാൾ അത്ഭുതത്തോടെ ചാടിയെഴുന്നേറ്റു. ഒരു സുന്ദരി അവിടെ പ്രത്യക്ഷപ്പെട്ടു. അയാൾ അത്ഭുതത്തോടെ അവളുടെ മുഖത്തേക്ക് നോക്കി. അവളുടെ ചുണ്ടുകളിൽ പുഞ്ചിരി വിടർന്നു. നീലകണ്ണുകൾ തിളങ്ങി. അയാൾ തന്റെ തന്നെ ശരീരത്തെനുള്ളി നോവിച്ചുനോക്കി.

“ഹോ!” വേദനയോടെ കൈവലിച്ചു. അവൾ ചിരിച്ചു. അയാൾ അമ്പരപ്പിൽ നിന്നും കുതറിമാറി തന്റെ ധൈര്യം വീണ്ടെടുത്ത്

“ആരാണു നീ... ഈ ക്യാമ്പിനുള്ളിൽ എങ്ങിനെ കടന്നു”? അവൾ പൊട്ടിച്ചിരിച്ചു.

“സുഹൃത്തേ.. ഇത് അത്ഭുതങ്ങളുടെ ഭൂമിയാണ്. അത്ഭുതങ്ങൾ മാത്രം പിറക്കുന്ന ഭൂമി”.

“എന്നാലും” അയാളിൽ സംശയങ്ങൾ ബാക്കി നിന്നു. സുന്ദരിമാരായ പരിചാരികമാർ വെള്ളിത്താലത്തിൽ കൊണ്ടുവന്ന കറുത്ത വീഞ്ഞ് അയാൾക്കു നീട്ടി. അയാളത് കുടിക്കുവാൻ മടിച്ചു.

"ഉം... കുടിച്ചോളൂ... ഇത് താങ്കൾക്കായി കൊണ്ടുവന്നതാണ്." അയാൾ അൽപ്പം മടിയോടെ നിന്നു. അവൾ ചിരിച്ചു അയാളുടെ തോളിൽ തട്ടിക്കൊണ്ട്.

"സമാധാനിക്കൂ... ഇവിടെ പേടി വേണ്ട... പിന്നെ നിങ്ങളുടെ ശരികളിലൂടെ മാത്രമേ ലോകം സഞ്ചരിക്കൂ എന്ന് കരുതരുത്. താങ്കൾ വീഞ്ഞ് കുടിച്ചാലും."

സ്പർശനത്തിന്റെ സൗഖ്യത്തിൽ അയാൾ അത്ഭുതത്തോടെ അവളുടെ മുഖത്തേക്ക് സൂക്ഷിച്ചുനോക്കി.

"ഹൊ. എന്തൊരു സൗന്ദര്യം!!"

അയാൾ വീഞ്ഞ് പാത്രം ചുണ്ടിനോടടുപ്പിച്ചു.

"വരൂ." അവൾ അയാളെ സ്വീകരണ മുറിയിലേക്കാനയിച്ചു. അയാൾക്ക് പിന്തുടരാതിരിക്കാനായില്ല. പരിചാരികമാർ നമ്രശിരസ്കരായി നിന്നു. കൊട്ടാര സദൃശ്യമായ സ്വീകരണമുറിയുടെ കൊത്തുപണികളോടു കൂടിയ തൂണുകൾ അയാൾ അത്ഭുതത്തോടെ തൊട്ടുനോക്കി. കാൽമുട്ടോളം നീണ്ട മുടി മടിയിലേക്കൊതുക്കിയിട്ട് ചുവന്ന പട്ടുവിരിച്ച സിംഹാസനത്തിൽ അവൾ ചാരിയിരുന്നു. ലോപ്പസ് പരിഭ്രമിച്ചുകൊണ്ട് അവൾ ചൂണ്ടിയ പീഠത്തിൽ അമർന്നു.

"താങ്കൾക്കിനിയും സംശയങ്ങൾ ബാക്കിയല്ലെ? ഇതൊരു അത്ഭുതലോകമാണ്! എന്റെ മുഖത്തേക്ക് സൂക്ഷിച്ചുനോക്കുക... നിങ്ങൾക്കെന്നെ തിരിച്ചറിയാതിരിക്കാനാവില്ല. കഥകൾ വറ്റിയ താങ്കളുടെ മനസുനിറയെ കഥകൾ നിറക്കുകയാണെന്റെ നിയോഗം."

"ഓ...ഷെഹ്...ഷെഹ്റസാദ" അയാളുടെ ചുണ്ടുകൾ മന്ത്രിച്ചു. ആശ്ചര്യത്തോടെ കണ്ണുകൾ വിടർന്നു.

"താങ്കളെല്ലാം മനസ്സിലാക്കിയിരിക്കുന്നു... ഇനി താങ്കളുടെ സംശയത്തിലേക്കുവരാം. സിൻദബാദ് അല്ലേ ? അയാളൊരു അത്ഭുതമാണ്, ദുരന്തങ്ങളെ അതിജീവിക്കുന്നവനാണ്. ഒരേ സമയം സമ്പന്നനും ദരിദ്രനുമാണയാൾ... മഹാസഞ്ചാരി!"

അവൾ കഥ തുടർന്നു. ഒരു കൊച്ചുകുട്ടിയെപ്പോലെ അയാൾ കഥ കേട്ടിരുന്നു. കഥപറച്ചിലിനിടയിൽ അവൾ ഒരു ഉപാധിവെച്ചു.

"എന്റെ കഥകൾ മുഴുവനായും പറഞ്ഞുതീർന്നാലെ എന്റെ രഹസ്യങ്ങളെക്കുറിച്ച് ചോദിക്കുവാൻ പാടുള്ളൂ... അതുവരെ എന്നെ വിശ്വസിക്കുക... എന്റെ കഥകളേയും" വീഞ്ഞിന്റെ ലഹരിയിൽ അയാൾ തല കുലുക്കി സമ്മതിച്ചു."

"കഥപറയൂ... എന്റെ സുന്ദരീ"...

കഥ പറച്ചിലിനിടയിലെപ്പോഴോ അയാൾ അവളുമായി പ്രണയത്തിലായി. രാത്രികളിൽ സുഗന്ധം പരത്തി അവൾ വന്നു. ഓരോ രാത്രികളും

ഓരോ കഥകളാൽ അയാൾ ഉറക്കത്തിലേക്ക് വഴുതിവീണു. അവളുടെ നിശ്വാസം അയാളുടെ നെഞ്ചിലെ രോമകൂപങ്ങൾക്കിടയിൽ കിടന്നു പിടഞ്ഞു. ഊദിന്റെ* സുഗന്ധമുള്ള അവളുടെ വിയർപ്പുതുള്ളികൾ അയാളുടെ നെഞ്ചിനെ മഴനനഞ്ഞ കാടാക്കി. അവളുടെ നീലകണ്ണുകളി ലേക്ക് നോക്കി അയാൾ ചോദിച്ചു:

"എന്റെ പ്രണയിനീ.... നിനക്കെങ്ങനെ ഇത്രയധികം കഥകൾ പറയാനാവുന്നു ?"

"എന്റെ പ്രിയപ്പെട്ടവനെ, അതൊരു നിയോഗമാണ്. അല്ലാഹു പരമ കാരുണ്യവാനാകുന്നു. അവൻ എന്റെ നാവിൻ കഥകൾ പെയ്തിറക്കുകയാണ്. ഓരോ കഥകളും ഓരോ രാത്രികളെ ജീവിപ്പിക്കുന്നു."

വെളിച്ചത്തിന്റെ വെള്ളിനൂലുകൾ വീണുതുടങ്ങിയതോടെ–

" പ്രിയനേ, എനിക്കു പോകാൻ സമയമായി... നാളത്തെ കഥ ഇതിലും രസകരമാണ്."

അവൾ പറന്നുയരുന്നത് അയാൾ നോക്കിനിന്നു. കൈ വീശിക്കൊണ്ട് അവൾ പറഞ്ഞു.

"പ്രിയനെ, നാളെയും ഞാൻ വരും. കാത്തിരിക്കുക" അവൾ വെളിച്ചത്തിൽ അലിഞ്ഞില്ലാതായി.

അയാൾ മലർന്നുകിടന്നു. പകലുകൾ അവളുടെ സാമിപ്യത്തിനായി കൊതിച്ചു. അവളില്ലാത്ത ഓരോ പകലും ദശകങ്ങളോളം നീണ്ടുകിടക്കുന്നതായി അയാൾക്കുതോന്നി

**അടുത്തയാമത്തിൽ**

"എന്റെ നീല സുന്ദരി... നിന്റെ രാത്രികളെപ്പോലെ പകലും എനിക്ക് സമ്മാനിക്കൂ"

"പ്രിയപ്പെട്ടവനേ. എന്റെ രാത്രികൾ മാത്രമാണ് സുന്ദരം. പകലുകൾ !"

അവളുടെ ചുണ്ടുകൾ വിറയ്ക്കുന്നതും കണ്ണുകളിൽ തീ പടരുന്നതും അയാൾ കണ്ടു. അവൾക്കിടയിലേക്ക് ഒലിച്ചിറങ്ങിയ നിശബ്ദതയെ അവൾതന്നെ തുടച്ചു നീക്കി.

"ഇത്രയും വിസ്മയകഥകളിൽ നീ ലയിച്ചുവല്ലേ! ഇന്ന് ഇനി ഒരു വർത്താമനകഥയുടെ ചുരുളഴിക്കട്ടെ പ്രിയനേ ?

"അഴിച്ചോളൂ സുന്ദരി!" അയാളുടെ അർത്ഥംവെച്ചനോട്ടം അവളുടെ മാറിടത്തിൽ തട്ടിത്തെറിച്ചു.

"നീയെന്ത് മൊഴിഞ്ഞാലും അത് തേനിനേക്കാൾ മധുരമേകുന്നതാണ്. നിന്റെ കഥകളെത്രയും രസകരം തന്നെ, നീ കഥകളിൽ വർണ്ണിച്ച ആ സുഗന്ധനഗരിക്കു മുകളിലൂടെ ഒന്നു പറക്കാനായെങ്കിൽ, ഒരു രാത്രി

നമുക്കൊരുമിച്ച്....."

"നീ പറന്നുകഴിഞ്ഞല്ലോ പ്രിയതമാ, നീ ആദ്യബോംബ് വർഷിച്ചത് ആ സുഗന്ധനഗരിക്കു മീതെയായിരുന്നില്ലേ?"

അയാൾ ഞെട്ടലോടെ അവളിൽനിന്നകന്നു.

"ക്ഷമിക്കണം സുന്ദരീ... അത് ഞങ്ങളുടെ തൊഴിലാണ്" അയാൾ അവളെ സമാധാനിപ്പിച്ചു. അവളുടെ വശ്യതയാർന്ന മുഖത്തേക്ക് അയാൾനോക്കിയിരുന്നു അവൾ പുഞ്ചിരിച്ചു. മെത്തയിൽ നീട്ടിവെച്ച കണങ്കാലിൽ അയാൾ മെല്ലെ തടവി.

"കഥ പറയു സുന്ദരി"....

"താങ്കൾ വിവാഹിതനാണോ?"അപ്രതീക്ഷിതമായി അവളിൽ നിന്നുയർന്ന ചോദ്യത്തിനു മുന്നിൽ ആദ്യമൊന്നയാൾ പരുങ്ങിയെങ്കിലും അവ ളുടെ പുഞ്ചിരി അയാൾക്ക് ആശ്വാസമേകി. അയാൾ ചിരിച്ചുകൊണ്ട് പറഞ്ഞു:

"അതെ... ഒരു തവണയല്ല അഞ്ചുതവണ". അവൾ ചിരിച്ചു.

"നാലിലും കൂടുതലോ?"

അയാളും ചിരിയിൽ ലയിച്ചു.

"എന്നിട്ടും നീയെന്നെ പ്രണയിക്കുന്നുണ്ടോ?"

"നിന്നെ പ്രണയിക്കാതിരിക്കാനാവില്ല സുന്ദരീ... നിന്റെ നീലക്കണ്ണുകൾ, ചുവന്നുതുടുത്ത ചുണ്ടുകൾ, വിസ്മയ കഥകൾ നിന്നെ ഞാനെങ്ങനെ പ്രണയിക്കാതിരിക്കും?"

അയാൾ ആലിംഗനത്തിനായി അവളിലേക്കടുത്തു

"കഥ കേൾക്കൂ കള്ളക്കുറുക്കാ.... കഥകേൾക്കൂ..!" അവൾ അയാളെ മെല്ല തള്ളിമാറ്റി. അയാളൽപ്പം പിന്നിലേക്ക് വലിഞ്ഞു.

"ക്ഷമിക്കണം സുന്ദരീ ഞാൻ!" നിമിഷങ്ങൾ അവർക്കിടയിൽ കത്തുന്ന മൗനത്തിൽ കലമ്പി.

"ഞാൻ കഥ തുടങ്ങാം പ്രിയമുള്ളവനേ!"
അയാൾ ആശ്വാസത്തോടെ അവളിലേക്ക് ചാഞ്ഞു.

## ഒരു വേശ്യയുടെ കഥ

കാമം തിളക്കമുള്ള കണ്ണുകളിലൂടെയാണ് സഞ്ചരിക്കുക. കണ്ണുകളിലത് നിറഞ്ഞ് കവിയുമ്പോൾ മറ്റുള്ളവരിലേക്ക് കൊടുങ്കാറ്റിന്റെ വേഗത്തിൽ പ്രവേശിക്കാൻ വെമ്പും, ആ കണ്ണുകളുമായി അവൾ നടന്നു. തകർന്നുതരിപ്പണമായ തെരുവോരങ്ങളിലൂടെ, വെടിമരുന്ന് മണക്കുന്ന ഇടവഴികളിലൂടെ, ടാങ്കുകൾ പായുന്ന പാതകളിലൂടെ. പട്ടാളക്കാർ അവളെ നോക്കി കൈവീശി കാണിക്കുമ്പോൾ അവർക്കുനേരെ തന്റെ മാദകക്കണ്ണുകളെറിഞ്ഞ് കുണുങ്ങിനടക്കും. ഇവളെ നമുക്ക് മോണിക്ക റോസ് എന്ന്

വിളിക്കാം. ഒരു സൗകര്യത്തിന് റോസെന്ന് ചുരുക്കി വിളിക്കാം. വലിയൊരു ദൗത്യത്തിന്റെ ഭാരങ്ങളൊന്നും അവളുടെ കണ്ണുകളിൽ തടയുന്നേയില്ല. സദാ പുഞ്ചിരിതൂകിയ അവളെ ഒട്ടുമിക്ക കണ്ണുകളും ഉഴിഞ്ഞെടുക്കും. റോസ് തെരുവോരങ്ങളിലൂടെ കുണുങ്ങി നടക്കുമ്പോൾ ഭാണ്ഡവും, കുട്ടികളും, ആടും, കോഴികളും ഉന്തു വണ്ടിയും കരയുന്ന കണ്ണുകളോടുകൂടിയ സ്ത്രീകളുമടങ്ങിയ പലായന ക്കൂട്ടങ്ങൾ രോഷത്തോടെ അവളെ നോക്കും. അവരുടെ ക്ഷീണിച്ച കണ്ണുകൾ തിളങ്ങും. അടുത്ത വെടിയൊച്ച കേൾക്കുന്നതോടെ പ്രാണരക്ഷാർത്ഥം അവർ ഓടിയകലും. റോസിന്റെ ഉള്ള് ഒന്ന് മന്ദഹ സിക്കും, തന്റെ ഓരോ അജണ്ടയും നടപ്പിലാക്കുന്നുവല്ലോ എന്നോർത്ത് അവളെ സദാനിരീക്ഷിക്കുന്നവരും സമാധാനിക്കും.

റോസ് ഇടുങ്ങിയ വഴിയിലേക്ക് കടന്നു. തകർന്ന കെട്ടിടങ്ങൾക്കു മീതെ പുകനിറഞ്ഞ ആകാശം. പെട്ടെന്ന് മുഖം മറച്ച രണ്ട് പേർ അവൾക്കു മുന്നിലേക്ക് ചാടിവീണു. അവളുടെ നേരെ തോക്കുചൂണ്ടി. മുഖത്ത് മറച്ച കറുത്ത തുണിക്കിടയിൽ തിളങ്ങുന്ന കണ്ണുകൾ, അവൾ അവരുടെ തീക്ഷ്ണത നിറഞ്ഞ കണ്ണുകളിലേക്ക് നോക്കി. കത്തിയാളുന്ന കണ്ണുകളിൽ മഴ പെയ്തിറങ്ങി, അവളുടെ വശ്യതയാർന്ന കണ്ണുകൾ അവർക്കുനേരെ പതഞ്ഞൊഴുകി, അവൾ ഇറുകിയ ജീൻസിന്റെ നെറിയാണിയോളം നീണ്ട സിബ് മെല്ലെ താഴ്ത്തി. അവൾക്കു നേരെ ചൂണ്ടിയ തോക്കുകൾ താഴ്ന്നു. അവളുടെ ഉടൽകാഴ്ചയിൽ അവരുടെ കണ്ണുകൾ തിളങ്ങി. അവളേയും കൊണ്ട് ഇടുങ്ങിയ വാതിലിലൂടെ അവർ പാതി തകർന്ന കെട്ടിടത്തിലേക്ക് കടന്നു. കുണുങ്ങിചിരിച്ചുകൊണ്ട് അവർക്കുപിന്നാലെ ഇരുട്ടുപടർന്ന മുറിക്കകത്തേക്ക് റോസും.

ഷെഹ്റസാദ കഥപറച്ചിൽ നിറുത്തി ലോപ്പസിന്റെ മുഖത്തേക്ക് നോക്കി.

“പറയൂ സുന്ദരീ. പിന്നെയെന്തുണ്ടായി ?” ലോപ്പസ് അവളെ ആർത്തിയോടെ നോക്കി. അവളുടെ കണ്ണുകൾ പതിവിലധികം തിളങ്ങുന്നു.

“തുടർന്നു പറയൂ”... അയാൾക്കാവേശമായി

“ഇനിയെന്തുണ്ടാകുമെന്ന് നിനക്കു പറയാമോ?” അവൾ അയാളുടെ കണ്ണുകളിലേക്ക് നോക്കികൊണ്ട് ചോദിച്ചു. അപ്രതീക്ഷിതമായി പറന്നുവീണ ചോദ്യത്തിനു മുന്നിൽ അയാൾ നിശ്ശബ്ദനായി. പിന്നെ ഉയിർത്തെഴുന്നേൽപ്പിന്റെ ആവേശത്തിൽ അയാൾ ഉച്ചത്തിൽ പറഞ്ഞു.

“അവർ ഉഗ്രമായി ഭോഗിക്കും... ആർത്തിയോടെ മാറി... മാറി”

“ഛീ”... അവൾ അയാളെ സർവ്വശക്തിയുമെടുത്ത് തള്ളിമാറ്റി. അവളുടെ കണ്ണുകൾ കത്തിജ്ജ്വലിച്ചു.

“നീ വെറും ഷെ”. അവൾ കാർക്കിച്ചുതുപ്പി. അയാൾ ഞെട്ടലോടെ മുഖം തിരിച്ചു.

2010 January-March
Vakkarivu Monthly Volume No. 3 Issue No. 3
RNI No. KERMAL/2007/20519 Rs.20.00

"നിങ്ങൾക്കിപ്പോഴും ഞങ്ങളെ മനസ്സിലായിട്ടില്ല. ഈ മണ്ണിനെ അറിയില്ല. ഞാനുമൊരു പോരാളിയാണ്. നിങ്ങളുടെ സ്വപ്നങ്ങളും യാഥാർത്ഥ്യങ്ങളും ഞങ്ങളുടെ പോരാട്ടവീര്യം ഉരുക്കികളയും... പോരാട്ട വീര്യം എന്താണെന്ന് നീ കണ്ടോ ?"

അയാൾ അന്ധാളിച്ചുനിന്നു. അവളുടെ മുഖം ചുവന്നു. കണ്ണുകൾ കത്തി. അവൾ തന്റെ മേൽകുപ്പായം മാറ്റി. അവളുടെ വെളുത്ത ശരീരം നേർത്ത തുണിക്കിടയിലൂടെ ജ്വലിക്കുന്നു. അയാൾ സൂക്ഷിച്ചു നോക്കി അവളുടെ അരയിൽ വീതിയേറിയ കറുത്ത ബെൽറ്റ്...

"ഓ മൈ ഗോഡ്" തോക്കെടുക്കാനായി അയാൾ കുതിക്കുമ്പോഴേക്കും അവിടെയാകെ വെടിമരുന്നിന്റെ ഗന്ധം പരന്നു.

---

* ഊദ് : അറബ് നാടുകളിൽ സുഗന്ധത്തിനുവേണ്ടി ഉപയോഗിക്കുന്ന മരത്തിന്റെ തോല്.

"സർഗ്ഗാത്മകതയുടെ ഉന്നതമായ ലക്ഷ്യം സ്രഷ്ടാവിന്റെ അനശ്വരതയാണ്. കാലത്തിൽ നിന്ന് കാലാതീതമായ അവസ്ഥയിലേക്ക് കല എത്തിച്ചേരുമ്പോഴാണ് സ്രഷ്ടാവ് അനശ്വരനാവുക. ഇതിന് കുറുക്കുവഴികൾ യാതൊന്നും തന്നെയില്ല. ആത്മത്യാഗത്തിന്റെ ഈ മാർഗ്ഗത്തെ സ്വീകരിക്കുന്ന എഴുത്തുകാരന്റെ മുമ്പിൽ കാലം മരണപ്പെടുകതന്നെ ചെയ്യും."

Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad Dt., Kerala. Pin : 678 506.